# സീയോൻസന്ദേശം

| പുസ്തകം 1 | ഓഗസ്റ്റ് 15, 1953. | ലക്കം 2 |
|---|---|---|

## വിഷയവിവരം

# സീയോൻ സന്ദേശം

"സീയോൻ സന്ദേശം" പ്രഥമലക്കം സസന്തോഷം സഭാംഗങ്ങൾ സ്വീകരിച്ചതു് ഞങ്ങൾക്ക വേണ്ടത്ര പ്രോത്സാഹനം നല്കുന്നുണ്ടു്. മാസികയുടെ അഭിവൃദ്ധിക്കായി വിലയേറിയ നിർദ്ദേശങ്ങളാലും വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങളാലും സഹായിച്ചുകൊണ്ടിരിയ്ക്കുന്ന എവരോടും ഞങ്ങൾക്കുള്ള കടപ്പാടു് സീമാതീതമാണു്. ബഹുമാന്യരായ സുഹൃത്തുക്കളുടെ നിർദ്ദേശങ്ങൾ കഴിവനുസരിച്ചു് പ്രവർത്തനപദ്ധതിയിൽ വരുത്തുന്നതാണു്. എന്നാൽ അവയ്ക്കു് 'സമയം അനുവദിയ്ക്കുക' എന്നാണു് ഞങ്ങൾക്കു് അഭ്യർത്ഥിക്കുവാനുള്ളതു്. മാസികയുടെ പ്രഥമലക്കം സമുദായ സ്നേഹികളും പ്രസിദ്ധീകരണബന്ധുക്കളുമായ പലർക്കും ഞങ്ങൾ അയച്ചിരുന്നു. ഈ ലക്കവും അയക്കുന്നു.

വരിക്കാരായി ചേർന്നിട്ടില്ലാത്തവർ മാസിക സ്വീകരിച്ചു് സഹായിക്കണം.

---

## ലേഖകന്മാരുടെ ശ്രദ്ധയ്ക്കു്

"സീയോൻ സന്ദേശ"ത്തിൽ പ്രസിദ്ധീകരിക്കുവാൻ വേദശാസ്ത്രപരമായ ലേഖനങ്ങൾക്കു പുറമെ മാതൃപംക്തി, ആരോഗ്യപംക്തി, വനിതാപംക്തി, ബാലപംക്തി എന്നിവയിലേക്കും ലേഖനങ്ങൾ അഭ്യർത്ഥിച്ചുകൊള്ളുന്നു. ലേഖനങ്ങൾ വൃത്തിയായി എഴുതി അയക്കുന്നതിൽ ലേഖകന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്. ലേഖനങ്ങളിൽ പ്രത്യക്ഷമായി കാണപ്പെടുന്ന തെറ്റുകൾ തിരുത്തുന്നതിനു് പത്രാധിപസമിതിക്കു് അധികാരമുണ്ടായിരിക്കുന്നതാണു്. പ്രസിദ്ധീകരിക്കാത്ത ലേഖനങ്ങളുടെ കയ്യെഴുത്തു പ്രതി തിരിച്ചുവേണമെന്നുള്ളവർ അതിനുള്ള സ്റ്റാമ്പുകൂടെ അയച്ചുതരേണ്ടതാണു്. ഇതിൽ പ്രസിദ്ധീകരിക്കുന്ന ലേഖനങ്ങളുടെ ഉത്തരവാദിത്വം പത്രാധിപസമിതിക്കു് ഉണ്ടായിരിക്കുന്നതല്ല. 'പകർപ്പവകാശം' എന്നു് പ്രത്യേകം എഴുതാത്ത ലേഖനങ്ങളുടെ ഉടമസ്ഥാവകാശം 'സീയോൻ സന്ദേശ'ത്തിനായിരിക്കും.

---

മാസികയേയും ലേഖനങ്ങളേയും പറ്റി വായനക്കാർ ക്രിയാത്മകമായ നിരൂപണങ്ങൾ എഴുതി അയയ്ക്കുന്നപക്ഷം പരിശോധിച്ചശേഷം യുക്തമായവ മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണു്.

## കുട്ടികൾക്ക മാത്രം

സീയോൻ ബാലികാബാലസംഘത്തിൽ ചേർന്നവരുടെ പേരുകൾ അടുത്തലക്കത്തിൽ

'പറവമീനി'ൽ നിന്നും മനസ്സിലായതു്

ആ മീൻകൂട്ടത്തിനു് ആദ്യമേതന്നെ ആവശ്യത്തിനുള്ള സകല ശക്തികളും ദൈവം നൽകിയിരുന്നു. എന്നാൽ രണ്ടാം പ്രാവശ്യം ആവശ്യപ്പെട്ടതു് തങ്ങൾക്കു് ആവശ്യമില്ലാത്തവയും ദുരാഗ്രഹവുമായിരുന്നു!! ബാബു അലക്സ്, മാത്യൂസ്

ഒ. സി. വറുഗീസ്സ്, ഓണക്കൂർ; സഹോദരന്മാർ ഒരുമിച്ചു് കൊച്ചേട്ടനു് അയച്ച കുറിപ്പും കഥയും കിട്ടി. കഥയുടെ നീളം അല്പം കുറച്ചു് പത്രാധിപരെ ഏല്പിച്ചിട്ടുണ്ടു്.

കൊച്ചേട്ടൻ.

സംഘത്തിൽ ചേരുവാൻ ആഗ്രഹിക്കുന്നവർ കൊച്ചേട്ടനെ വിവരം അറിയിക്കുക:—

### ഒരു താരാട്ടു് (വി. ചെമ്മണ്ണൂർ.)

പ്രിയ കുട്ടികളെ! നമ്മുടെ വീടുകളിൽ കൊച്ചനുജന്മാരും, കൊച്ചനുജത്തിമാരും വാശി പിടിച്ചു് കിടന്നു് നിലവിളിക്കുമ്പോൾ, അവരെ വാരിയെടുത്തു താരാട്ടുപാടി ആട്ടിയാൽ അവർ വേഗം ഉറങ്ങാറുണ്ടു് അല്ലെ. അപ്പോൾ പാട്ടുപാടുവാൻ ചിലർ സിനിമാപാട്ടുകൾ ഉപയോഗിക്കുന്നതായി കാണാറുണ്ടു്. അങ്ങിനെയുള്ള പാട്ടുകൾ നമുക്കു് നല്ലതല്ല. നാം നമ്മുടെ ക്രിസ്തീയ പാട്ടുകളാണു് പാടേണ്ടതു്. ഇതാ ഞാൻ ഒരു ചെറിയ പാട്ടുതരാം. നിങ്ങൾ ഈ പാട്ടു പഠിക്കുമല്ലോ. ഈ പാട്ടിന്റെ രീതി പറഞ്ഞുതരാം. രണ്ടാംക്ലാസ്സ് പാഠപുസ്തകത്തിൽ 'ഓമനക്കുട്ടൻ' എന്ന ഒരു പദ്യമുണ്ടല്ലോ. ആ രീതിതന്നെ. ഇനി പാടിനോക്കു.

ഉണ്ണിയുറങ്ങു ഉണ്ണിയുറങ്ങു
ഉണ്ണിയുറങ്ങു സുഖമായി.
[illegible] യേശുതമ്പുരാൻ മന്നിൽ
ജാതനായോരു പൈതലായു്
അമ്മയാം മേരി തന്മടി തന്നിൽ
കൊച്ചുമ്മനൽകി മുദമായി
കാലിശാലയിൽ പുൽത്തൊട്ടി തന്നിൽ
കെട്ടിയ ശീലത്തൊട്ടിലിൽ
പുണ്യപൂമേനി വെച്ചുകൊണ്ടമ്മ
പാടിപ്പാടിയുറക്കുവാൻ
പൊന്നുണ്ണി എന്റെ കണ്മണി നല്ല
തങ്കമുറങ്ങു സുഖമായി.

# സീയോൻ സന്ദേശം

പുസ്തകം 1 | ഓഗസ്റ്റ് 15, 1953. | ലക്കം 2




എം. റ്റി. ഇട്ടീരാമല്ലാൻ.

(ഈ ലേഖനം ഭാവിതലമുറയുടെ സ്വഭാവരൂപവൽക്കരണത്തിൽ അനുഷ്ഠേയങ്ങളായ പല പ്രധാനതത്വങ്ങളെപ്പറ്റി സമഗ്രമായി പ്രതിപാദിക്കുന്നതാകയാൽ പഠിതാക്കളെ സശ്രദ്ധം വായിക്കുവാനപേക്ഷ—പത്രാധിപർ.)

'ശീലം' എന്ന പദത്തിനു് സ്വഭാവം, പരിചയം എന്നർത്ഥങ്ങളുണ്ടു്. വേദശാസ്ത്രപണ്ഡിതന്മാർ ഈ പദത്തെ അല്പം വിസ്തരിച്ചു് താഴെ വരുന്ന പ്രകാരം നിർവ്വചിക്കുന്നു. പരിചയംകൊണ്ടു പ്രവൃത്തിപഥത്തിൽ എത്തിച്ചേർന്നും ഹൃദയത്തിൽ വേരൂന്നി ഉറച്ചും ഇരിക്കുന്ന ഗുണത്തെ ശീലം എന്നു ചിലർ പറയുന്നു. മററു ചിലർ, ശാരീരികമോ ആത്മീയമോ ആയ ഏതെങ്കിലും കൃത്യത്തിനു ആലോചനയും പരിശോധനയും കൂടാതെ ഒരുവനിൽ സുഗമമായി പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന ഗുണത്തെ ശീലം എന്നു പറയുന്നു. ഈ രണ്ടർത്ഥങ്ങളും തമ്മിൽ വലിയ വ്യത്യാസം കാണുന്നില്ല.

കൃത്യങ്ങളിൽ ചിലതു ഉൽകൃഷ്ടങ്ങളും ചിലതു നികൃഷ്ടങ്ങളും ആയിരിക്കും. അപ്രകാരം തന്നെ ശീലങ്ങളിൽ ചിലതു ഉൽകൃഷ്ടങ്ങളും ചിലതു നികൃഷ്ടങ്ങളും ആയിരിക്കും. ഉൽകൃഷ്ടശീലങ്ങൾ നിത്യാനന്ദ കാരണവും നികൃഷ്ടശീലങ്ങൾ നിത്യദുഃഖകാരണവും ആകുന്നു.

ഒരുവനിൽ കുടികൊണ്ടിരിക്കുന്നതായ രോഗം ക്രമേണ വർദ്ധിച്ചു ബലപ്പെടുമ്പോൾ മൃത്യു അതായതു ആത്മശരീരങ്ങൾ തമ്മിലുള്ള വേർപാടു സംഭവിക്കുന്നു. എന്നാൽ നികൃഷ്ടശീലങ്ങൾ ഒരുവനിൽ ബലപ്പെട്ടാൽ ആത്മമരണം അതായതു മനുഷ്യാത്മാവിൽ നിന്നു പരമാത്മാവിന്റെ വേർപാടു് സംഭവിക്കുന്നു. ശാരീരികമരണം താല്ക്കാലികവും ആത്മമരണം നിത്യവും ആകയാൽ മനുഷ്യൻ തന്റെ ശീലങ്ങൾ ഏതു തരത്തിൽപെട്ടവയെന്നു പരിശോധിച്ചു ശരിപ്പെടുത്തുവാൻ അത്യാവശ്യമാകുന്നു. അനിത്യശരീരത്തെക്കാൾ നിത്യാത്മാവിനെ സ്നേഹിക്കുന്നവൻ തന്റെ ശീലത്തെ ഉൽകൃഷ്ടങ്ങളായ കൃത്യങ്ങളിൽ പരിശീലിപ്പിക്കാതിരിക്കയില്ല.

ഉൽകൃഷ്ടങ്ങളും നികൃഷ്ടങ്ങളും ആയ ശീലങ്ങളുടെ മൂലം ഒന്നു തന്നെയാകുന്നു. പ്രത്യക്ഷത്തിൽ വിപരീതങ്ങളായിരിക്കുന്ന രണ്ടു ഗുണങ്ങൾ ഒന്നിൽ നിന്നാവിർഭവിക്കുന്നതു എങ്ങിനെയെന്നു നോക്കാം.

ശീലത്തിന്റെ മൂലങ്ങൾ ബോധം, (ഹൊനൊ) വെറുപ്പു്, ആഗ്രഹം ഇവയാകുന്നു. ഇവ വളർച്ചയെ ഉദ്ദേശിച്ചു് സൃഷ്ടിയുടെ ആരംഭത്തിൽ മനുഷ്യസ്വഭാവത്തിൽ നട്ടിരിക്കുന്ന പ്രധാന ശക്തികളത്രെ. ഇവമൂലം ഉൽകൃഷ്ടങ്ങളോ നികൃഷ്ടങ്ങളോ ആയ ശീലങ്ങളിൽ വളർന്നു വരുവാൻ മനുഷ്യനു സ്വാതന്ത്ര്യം ഉണ്ടു്. ഇവ ആത്മശരീരങ്ങളുടെ വളർച്ചയെ ഉദ്ദേശിക്കുന്നതും ശരീരത്തോടുകൂടെ നശിച്ചു പോകാതെ ആത്മാവോടുകൂടെ എന്നേക്കും സ്ഥിതിചെയ്യുന്നതും ആകുന്നു. മരണശേഷവും മനുഷ്യൻ വളരേണ്ടവനാകയാൽ അത്രെ ഈ ശക്തികൾ ശരീരത്തോടുകൂടെ നശിച്ചു പോകയില്ലെ

ന്നു പ്രസ്താവിച്ചതു്. ഇവ മൂന്നും മനുഷ്യന്റെ വളർച്ചക്കുതകുന്ന സകല കാര്യങ്ങളും വിചാരിച്ചു നടപ്പിൽ വരുത്തുന്നവയാകുന്നു. എങ്കിലും ഇവയിൽ പ്രഥമ സ്ഥാനാർഹത ബോധത്തിനാണു്. ബോധം പുത്രന്റെ സ്ഥാനവും വെറുപ്പും ആഗ്രഹവും ദാസന്മാരുടേയും കൂലിക്കാരുടേയും സ്ഥാനവുമത്രെ അർഹിക്കുന്നതു്. ഏതു കാര്യവും തീരുമാനം ചെയ്യുന്നതിനുള്ള ശക്തി ബോധത്തിന്റേതാകുന്നു. ബോധം തീരുമാനം ചെയ്യുന്നതിനു മുമ്പായി ഇന്ദ്രിയങ്ങൾ ഉണരുകയില്ല. തീരുമാനംചെയ്ത ശേഷമത്രെ ഇന്ദ്രിയങ്ങൾ ഉണർന്നു പ്രവർത്തിക്കുന്നതു്.

ഇവ മൂന്നും യോജിപ്പോടും സമാധാനത്തോടുംകൂടി വർത്തിക്കേണ്ടതാകുന്നു. യോജിപ്പിൽ വർത്തിക്കാതിരുന്നാൽ മനുഷ്യന്റെ ജീവിതം പാഴായിപ്പോകും. വി: പിതാക്കന്മാർ ബോധത്തെ ഒരു നായാട്ടുകാരനോടും വെറുപ്പിനെ നായാട്ടു കുതിരയോടും ആഗ്രഹത്തെ നായാട്ടു നായോടും സാദൃശപ്പെടുത്തി പ്രസ്താവിക്കുന്നുണ്ടു്. ബോധമാകുന്ന നായാട്ടുകാരൻ തന്റെ കൂട്ടുകാരോടാലോചിച്ചു് അവരുംകൂടി സമ്മതിക്കാതെ നായാട്ടു നടത്തണമെന്നു തീർച്ചപ്പെടുത്തി കുതിരയുടെ അടുക്കൽ ചെന്നാൽ കുതിര കടിഞ്ഞാണിനു കീഴ്പ്പെടാത്തതായും നായ് അവന്റെ മുമ്പിൽ ഓടുവാനും കാടു് തിരയുവാനും തയാറില്ലാത്തതായും കാണപ്പെട്ടാൽ നായാട്ടു നടക്കുകയില്ല. അതുകൊണ്ടത്രെ ഇവ മൂന്നും യോജിപ്പിലും സമാധാനത്തിലും വർത്തിക്കണമെന്നു പ്രസ്താവിച്ചതു്.

മൂലങ്ങളുടെ ശക്തിയെ നിയന്ത്രിക്കുന്നതിലാകുന്നു ഉൽകൃഷ്ടങ്ങളും നികൃഷ്ടങ്ങളും ആയ ശീലങ്ങൾ സ്ഥിതിചെയ്യുന്നതു്. മൂലങ്ങളുടെ ശക്തി മിതമായിരുന്നാൽ ഉൽകൃഷ്ടശീലത്തിലും ഗുരുവോ ലഘുവോ ആയിരുന്നാൽ നികൃഷ്ടശീലത്തിലും മനുഷ്യൻ വളർന്നുവരുന്നു. മൂലങ്ങളുടെ ശക്തി മിതമായിരുന്നാൽ ബോധത്തിൽനിന്നു ജ്ഞാനവും വെറുപ്പിൽനിന്നു മന: സ്ഥൈര്യവും ആഗ്രഹത്തിൽനിന്നു അടക്കവും ലഭിക്കുന്നു.

ജ്ഞാനംകൊണ്ടു സത്യവും അസത്യവും തമ്മിൽ തിരിച്ചറിഞ്ഞു സത്യം സംസാരിക്കുന്നതിനും പ്രവർത്തിക്കുന്നതിനും സത്യാരാധനയും അസത്യാരാധനയും തമ്മിൽ വിവേചിച്ചു ഏദയംകൊണ്ടു സത്യാരാധന അതായതു സത്യമാകുന്ന ദൈവത്തെ ആരാധിക്കുന്നതിനും നന്മയും തിന്മയും തമ്മിലുള്ള വ്യത്യാസം ഗ്രഹിച്ചു ആത്മശരീരങ്ങളുടെ കൃത്യത്തിൽ നന്മ പ്രവർത്തിക്കുന്നതിനും ഉള്ള ശക്തി മനുഷ്യനു ലഭിക്കുന്നു.

മന:സ്ഥൈര്യം കൊണ്ടു ബോധത്തിന്റെ ആജ്ഞാനുസരണം അപകടങ്ങളെ തൃണവൽഗണിച്ചു് ധൈര്യമായിരിപ്പാനും ആവശ്യമെന്നു കണ്ടാൽ മരണംപോലും വരിക്കുന്നതിനും ഉള്ള പ്രാപ്തി മനുഷ്യനു ലഭിക്കുന്നു. വി: പിതാവായ എവുഗറീസ്സ് ''മനുഷ്യമനസ്സിൽ അങ്കുരിക്കുന്നതായ അശുദ്ധമോഹത്തിന്റെ കണികപോലും അതേനിമിഷം പറിച്ചെറിഞ്ഞുകളവാൻ മന:സ്ഥൈര്യത്തിനു സാധിക്കും'' എന്നത്രെ പ്രസ്താവിക്കുന്നതു്.

അടക്കം അഥവാ സംയമനംമൂലം പ്രകൃത്യാവശ്യമായ അത്യാവശ്യകാര്യങ്ങളിൽപോലും അനാവശ്യമായി പെരുമാറാതെ ന്യായമായ വിധത്തിൽ പെരുമാറുവാനുള്ള ശക്തി മനുഷ്യനു ലഭിക്കുന്നു.

ഇപ്രകാരം മൂലങ്ങളുടെ ശക്തി മിതമായി നിയന്ത്രിച്ചു് ജ്ഞാനം, മന:സ്ഥൈര്യം, അടക്കം ഈ വിശിഷ്ട ഗുണങ്ങളിൽ സ്ഥിതിചെയ്യുന്നവൻ ഉൽകൃഷ്ടശീലക്കാരനും ഇവ മൂന്നിൽനിന്നുംകൂടി ഉത്ഭവിക്കുന്ന ''നീതി'' എന്ന പുണ്യത്തിനു അർഹനും ആകുന്നു. ഒരുതരത്തിൽ പറഞ്ഞാൽ ഈ നാലുഗുണങ്ങളും ഉൽകൃഷ്ടശീലത്തിന്റെ ദാസിമാരാകുന്നു.

മൂലങ്ങളുടെ കേന്ദ്രമായ ശക്തി ഉപയോഗിക്കുന്നതായാൽ ബോധത്തിൽനിന്നു തന്ത്രവും വെറുപ്പിൽനിന്നു ധിക്കാരവും ആഗ്രഹത്തിൽനിന്നു സുഖഭോഗവും ലഭിക്കുന്നു.



തന്ത്രംകൊണ്ടു ഓരോ കാര്യങ്ങളിൽ ഔന്നത്യം പ്രാപിക്കുവാൻ ദൈവേച്ഛക്കു പ്രതികൂലമായ വിധത്തിൽ ചതിപ്രയോഗിക്കുന്നതിനും ശാരീരിക നിലനില്പിന്നാവശ്യമായിരിക്കുന്നവയിൽ കൂടുതലായി സമ്പാദിക്കുന്നതിനുംവേണ്ടി മററുള്ളവരെ വശീകരിച്ചുപദ്രവിക്കുന്നതിനും മററും മനുഷ്യൻ തുനിയുന്നു.

ധിക്കാരംകൊണ്ടു അനാവശ്യമായും നിസ്സാരസംഗതികൾക്കുപോലും മനുഷ്യൻ ഉഗ്രമായി കോപിക്കുകയും അലറുകയും ചെയ്യുന്നു.

സുഖഭോഗംകൊണ്ടു സ്ത്രീകളോടുകൂടിയുള്ള അശുദ്ധപെരുമാററത്തിന്നും ദുർമ്മോഹംമൂലം വഷളായുള്ള ജീവിതത്തിന്നും മനുഷ്യൻ ഒരുമ്പെടുന്നു.

ഇപ്രകാരം മൂലങ്ങളുടെ കേന്ദ്രമായ ശക്തിയിൽനിന്നുത്ഭവിക്കുന്ന തന്ത്രം, ധിക്കാരം, സുഖഭോഗം എന്നീ ദുർഗ്ഗുണങ്ങളിൽ സ്ഥിതിചെയ്യുന്നവൻ നികൃഷ്ടശീലക്കാരനും ഇവ മൂന്നിൽനിന്നുംകൂടി ഉത്ഭവിക്കുന്ന ''അനീതി'' എന്ന ദുർഗ്ഗുണത്തിന്നർഹനും ശിക്ഷാർഹങ്ങളായ പാപങ്ങൾക്കു അധീനനും ആകുന്നു.

മൂലങ്ങളുടെ ലഘുവായ ശക്തി ഉപയോഗിക്കുന്നതായാൽ ബോധത്തിൽനിന്നു ഭോഷത്വവും വെറുപ്പിൽനിന്നു ഭീരുത്വവും ആഗ്രഹത്തിൽനിന്നു അനാസ്ഥയും ലഭിക്കുന്നു.

ഭോഷത്വംകൊണ്ടു പ്രകൃതിയുടെ നിലനില്പിന്നാവശ്യമായിരിക്കുന്ന അത്യാവശ്യകാര്യങ്ങളിൽപോലും ശ്രദ്ധപതിക്കുവാൻ മനുഷ്യനു കഴിവില്ലാതെ പോകുന്നു.

ഭീരുത്വംകൊണ്ടു നിർഭയസ്ഥാനങ്ങളിൽപോലും മനുഷ്യൻ ഭയാകുലനായി തീരുകയും ഭയംമൂലം നിസ്സാരസംഗതികൾപോലും നടത്തുവാൻ പ്രാപ്തിയില്ലാത്തവനായി വരികയും ചെയ്യുന്നു.

അനാസ്ഥമൂലം ശാരീരിക നിലനില്പിന്നാവശ്യമായ അത്യാവശ്യകാര്യങ്ങൾക്കുപോലും മനുഷ്യൻ ആഗ്രഹമില്ലാത്തവനും ഉറപ്പില്ലാത്തവനുമായി കാണപ്പെടുന്നു.

ഇപ്രകാരം മൂലങ്ങളുടെ ലഘുവായ ശക്തിയിൽനിന്നുത്ഭവിക്കുന്ന ഭോഷത്വം, ഭീരുത്വം, അനാസ്ഥ എന്നീ ദുർഗ്ഗുണങ്ങളിൽ സ്ഥിതിചെയ്യുന്നവൻ നികൃഷ്ടശീലക്കാരനും ഇവ മൂന്നിൽനിന്നും കൂടി ഉത്ഭവിക്കുന്ന അനീതി എന്ന ദുർഗ്ഗുണത്തിന്നർഹനും ക്ഷന്തവ്യപാപങ്ങൾക്കു അധീനനും ആകുന്നു.

ഇന്ദ്രിയങ്ങൾക്കു സുഖമായി തോന്നുന്ന ഏതു കാര്യവും പ്രസ്തുത മൂലങ്ങൾ വഴിയായി മനുഷ്യനിൽ പ്രവേശിക്കുകയും ബോധം പര്യാലോചിച്ചു് തീരുമാനം ചെയ്യുന്ന പ്രകാരം ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുകയും ചെയ്യുന്നു. മൂലങ്ങളുടെ ത്രിവിധശക്തികളിൽ മിതശക്തി ഉൽകൃഷ്ടശീലത്തിന്നും ഗുരുവോ ലഘുവോ ആയുള്ള ശക്തികൾ നികൃഷ്ടശീലത്തിന്നും കാരണമാകുന്നു എന്നു പ്രസ്താവിച്ചു. എന്നാൽ മൂലങ്ങളിൽ ചിലതിന്റെ ഗുരുവും മററു ചിലതിന്റെ ലഘുവും ആയ ശക്തികളിലും നേരെ മറിച്ചും മനുഷ്യൻ വളർന്നുവരുവാൻ ഇടയുണ്ടു്. അപ്രകാരം വളർന്നുവരുന്നതായാൽ വളരെ കുഴഞ്ഞ ഒരു ജീവിതം നയിക്കേണ്ടിവരും എന്നു പറയേണ്ടതില്ലല്ലോ.

ഉൽകൃഷ്ടങ്ങളും നികൃഷ്ടങ്ങളും ആയ ശീലങ്ങൾ വ്യത്യാസപ്പെടത്തക്കതോ എന്നാണു ഇനി നമുക്കാലോചിക്കേണ്ടതു്. വെറുപ്പും ആഗ്രഹവും തീരെ നശിക്കുവാനോ ഓരോ മനുഷ്യന്റേയും ആകൃതി വ്യത്യാസപ്പെടുത്തുവാനോ സാധിക്കയില്ല. അപ്രകാരം തന്നെ ശീലവും വ്യത്യാസപ്പെടുത്തുവാൻ സാധിക്കയില്ലാ എന്നാണു് ചിലരുടെ അഭിപ്രായം. ആന, കുതിര, കുരങ്ങു്, നായ മുതലായ ചേതനങ്ങളുടെ സ്വഭാവങ്ങൾ അഭ്യസനത്താൽ കുറെയെല്ലാം വ്യത്യാസപ്പെടുന്നതായി നാം കാണുന്നുണ്ടു്. ആ സ്ഥിതിക്കു അചേതനമായി വിശേഷജ്ഞാനത്തോടുകൂടി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യന്റെ ശീലം അഭ്യസനത്താൽ മിക്കവാറും വ്യത്യാസപ്പെടുമെന്നത്രെ മററു ചിലരുടെ അഭിപ്രായം. വ്യത്യാസപ്പെടുന്നതുതന്നെയും മൂലങ്ങളിൽ

ചിലതു ഉന്മൂലനം ചെയ്തിട്ടല്ല. അതു സാദ്ധ്യവുമല്ല. പക്ഷെ അവയുടെ ശക്തികളെ മിതമായി നിയന്ത്രിക്കുവാൻ സാധിക്കുന്നതുകൊണ്ടാകുന്നു. അതിനാലത്രെ നികൃഷ്ടശീലക്കാരായ ചിലർ ചിലപ്പോൾ ഉൽകൃഷ്ടശീലക്കാരായും നേരെമറിച്ചും കാണപ്പെടുന്നതു്. പ്രകൃതിക്കടുത്ത പരിശീലനങ്ങൾ പഴക്കംമൂലം സ്വഭാവവും, പ്രകൃതിയും ആയി തീരുന്നപക്ഷം പരിച്ഛേദം മാഞ്ഞുപോകുവാൻ സാദ്ധ്യമല്ലെങ്കിലും അത്യുത്സാഹം ചെയ്യുന്നപക്ഷം നികൃഷ്ടശീലങ്ങളുടെ കൃത്യങ്ങളിൽ കുറവു വരുത്തിയും ഉൽകൃഷ്ടശീലങ്ങളുടെ കൃത്യങ്ങൾ വർദ്ധിപ്പിച്ചും നന്നാകുന്നതിനു മനുഷ്യനു സാധിക്കുന്നു. പക്ഷെ നികൃഷ്ടശീലങ്ങളിലുള്ള പരിശീലനം തീരെ മാററണമെന്നിരുന്നാൽ വലിയ പോരാട്ടവും അദ്ധ്വാനവും അത്യാവശ്യംതന്നെ.

ചിലർ ജനനവശാൽ കോപികളും മോഹികളും ആയിരിക്കും. അപ്രകാരമുള്ളവരുടെ ശീലം വളരെ പ്രയാസപ്പെട്ടാൽമാത്രമെ അഭ്യസനംകൊണ്ടു വ്യത്യാസപ്പെടുവാൻ സാധിക്കു. പഴയതായിപ്പോയ ശീലത്തെ സംബന്ധിച്ചു് രണ്ടാമത്തെ സ്വഭാവം അല്ലങ്കിൽ പ്രകൃതി എന്നത്രെ വേദപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു്. വി: പിതാക്കന്മാർ നികൃഷ്ടകൃത്യങ്ങളിൽ പരിശീലിച്ചുകൊണ്ടിരിക്കുന്നവരെ നാലായി തരംതിരിക്കുന്നു.

1. ഭോഷൻ — ഉൽകൃഷ്ടങ്ങളും നികൃഷ്ടങ്ങളും ആയ കൃത്യങ്ങളെ വിവേചിപ്പാൻ അറിഞ്ഞുകൂടാത്തവൻ. നടത്തിപ്പുകാരനുണ്ടെങ്കിൽ സ്വല്പകാലംകൊണ്ടു് ഇപ്രകാരമുള്ളവന്റെ ശീലം നേർവഴിയിൽ വരുന്നതായിരിക്കും.

2. ഭോഷനും ദോഷിയും ആയിരിക്കുന്നവൻ — ഇവൻ സൽകൃത്യങ്ങളും, ദുഷ്കൃത്യങ്ങളും തമ്മിൽ തിരിച്ചറിവാൻ സാധിക്കാത്ത ഭോഷൻ എന്നുമാത്രമല്ല, ദുഷ്കൃത്യങ്ങളിൽ പരിശീലിച്ചുകൊണ്ടിരിക്കുന്ന ദോഷിയും കൂടിയാകുന്നു. ഇപ്രകാരമുള്ളവനെ ചൊവ്വാക്കുന്നതിനു അല്പം പ്രയാസം നേരിടുന്നതാണു്.

3. ഭോഷനും, ദോഷിയും, താക്കികനും ആയിരിക്കുന്നവൻ — ഇവൻ ഭോഷനും ദോഷിയും എന്നുമാത്രമല്ല, തന്നെ ചൊവ്വാക്കണമെന്നുദ്ദേശിച്ചു് ഗുണദോഷിക്കുന്നവരോടു് തക്കിക്കുന്നവനും കൂടിയാകുന്നു. ഇപ്രകാരമുള്ളവനെ ചൊവ്വാക്കുന്നതിനു് വളരെ വളരെ വിഷമം നേരിടുന്നതാണു്. എങ്കിലും അത്യുത്സാഹം ചെയ്യുന്നപക്ഷം അവന്റെയും ശീലം വ്യത്യാസപ്പെടുത്താവുന്നതാണു്. ഇപ്രകാരമുള്ളവനെ സംബന്ധിച്ചു, മോർ തേവോലോഗോസ്സ് "ഗുണദോഷം ശ്രവിക്കാത്ത ദരിദ്രൻ" എന്നു പറയുന്നു.

4. ഭോഷനും, ദോഷിയും, താക്കികനും, എന്നുമാത്രമല്ല, പ്രകൃതിയിൽ കോപിയും മോഹിയും ആയുള്ളവൻ — ഇപ്രകാരമുള്ളവനെ സംബന്ധിച്ചു പിതാക്കന്മാർ ഒന്നുംതന്നെ അഭിപ്രായം പറയുന്നില്ല. ആശയററവനായി മാററിനിറുത്തുകയത്രെ ചെയ്യുന്നതു്.

കുട്ടികൾ വളന്നുവരുന്നതോടുകൂടി ഒരു നടത്തിപ്പുകാരനെക്കൂടാതെ മൃഗങ്ങളുടെ ശക്തി മിതമായി നിയന്ത്രിക്കുവാൻ സാധിച്ചുഎന്നു വരുന്നതല്ല. കുട്ടികളുടെ ആദ്യനടത്തിപ്പുകാർ മാതാപിതാക്കളാകുന്നു. അവരിൽനിന്നാകുന്നു ഉൽകൃഷ്ടശീലത്തിന്റെ അടിസ്ഥാനം അവക്കു ലഭിക്കേണ്ടതു്. എന്നാൽ ജനനവശാൽ ഉൽകൃഷ്ടശീലത്തിൽ വളന്നുവരുന്നവരും നല്ലവരോടുകൂടെയുള്ള സംസർഗ്ഗംകൊണ്ടൊ അഭ്യസനംകൊണ്ടൊ വളന്നുവരുന്നവരും ഇല്ലെന്നുപറവാൻ പാടില്ല. ജനനവശാൽ ഉൽകൃഷ്ടശീലക്കാരായി കാണപ്പെടുന്നവർ വളരെ ചുരുക്കമാകുന്നു. ദീർഘദർശിമാർ അപ്രകാരമുള്ളവരാകുന്നു എന്നുപറയപ്പെടുന്നു. തിമോത്തെയോസ്സ്, തിത്തോസ്സ്, ഫിലേമൊൻ ആദിയായവർ വി: പൌലോസിനോടു കൂടെയുള്ള സംസർഗ്ഗംകൊണ്ടു ഉൽകൃഷ്ടശീലക്കാരായി തീന്നിട്ടുള്ളവരാകുന്നു. യിഹീദായക്കാർ, ദയറായക്കാർ, ഒനുവായെന്മാർ ആദിയായവർ അഭ്യസനംകൊണ്ടു ഉൽകൃഷ്ടശീലക്കാരായി തീന്നിട്ടുള്ളവരാണു്. പൊതുവായും പ്രത്യേകമായും അസാമാന്യം അവർ അഭ്യസനം നടത്തിയിട്ടുള്ളവരാകുന്നു. അ



ഭ്യസനംകൊണ്ടു സിദ്ധിച്ചിട്ടുള്ള പുണ്യങ്ങളിൽനിന്നു പിന്തിരിയുവാൻ സാധിക്കാത്തവണ്ണം ശീലം അവരുടെ സ്വഭാവവും പ്രകൃതിയും ആയിപ്പോയി. ഇപ്രകാരമുള്ളവരെയാകുന്നു വി: സഭ വിശുദ്ധന്മാരായി സ്വീകരിക്കുന്നതു്.

എന്നാൽ നമുക്കാകട്ടെ സ്വഭാവരൂപീകരണത്തിനു ഗുരുക്കന്മാരൊ, പഠിപ്പിക്കുന്ന പരിശീലന കേന്ദ്രങ്ങളൊ ഇതുവരെ ശരിയായവിധം ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. അതിനുത്സാഹിക്കുന്ന പിതാക്കന്മാരേയും അധികം കാണുന്നില്ല. മുൻകാലങ്ങളിൽ മേല്പട്ടക്കാരുടെയും റമ്പാന്മാരുടെകൂടെയും സിമനാരികളിലും താമസിച്ചു പരിശീലിക്കുന്നവർ ഉണ്ടായിരുന്നു. അവരുടെ പരിശീലനം മുഖ്യമായി ഉപവാസത്തിലും പ്രാത്ഥനയിലും ആയിരുന്നു. അപ്രകാരം പരിശീലിച്ചവരിൽ മിക്കവരുടെയും ശീലം ഉൽകൃഷ്ടമായുള്ളതായിരുന്നു എന്നു പലരും പറഞ്ഞുകേൾപ്പാൻ ഇടയായിട്ടുണ്ടു്. ഇപ്പോഴാകട്ടെ അങ്ങിനെയും കാണുന്നില്ല. സമുദായത്തിനു പൊതുവായും ഓരോ പള്ളികൾക്കു പ്രത്യേകമായും ഹൈസ്ക്കൂളുകളും മിഡിൽസ്ക്കൂളുകളും മററും ധാരാളം ഉണ്ടായിരിക്കുന്നകാലമാണിതു്. അതുകളിലും കുട്ടികൾ ഉൽകൃഷ്ടശീലക്കാരായി വളരുവാൻ തക്കവണ്ണമുള്ള പഠനങ്ങളൊ പരിശീലനങ്ങളൊ കാണുന്നില്ല.

ക്രിസ്തീയ സഭയുടെ വളർച്ചക്കുതകുന്ന എല്ലാ കാര്യങ്ങൾക്കും അടിസ്ഥാനമായി സ്വീകരിക്കുന്നതു യഹൂദസഭയുടെ നടത്തയാണല്ലൊ. ഈ കാര്യത്തിൽ യഹൂദസഭയുടെ നടത്ത ഏതുപ്രകാരമായിരുന്നു എന്നു നമുക്കു നോക്കാം_യഹൂദസഭയിലെ മാതാപിതാക്കൾ തങ്ങളുടെ കുട്ടികളെ വിദ്യപഠിപ്പിക്കുന്ന വിഷയത്തിൽ വളരെ താല്പയ്യമുള്ളവരായിരുന്നു. അവർ കുട്ടികളെ പഠിപ്പിക്കുമ്പോൾ പ്രത്യേകിച്ചു ഭക്തിജനകമായ സത്യപരിജ്ഞാനം അവക്കു നൽകുന്നതിനു ശ്രമിക്കുമായിരുന്നു. വിദ്യപഠിക്കുന്നതല്ല, പഠിച്ചതു് പ്രവത്തിക്കുന്നതത്രെ വിശിഷ്ടമെന്നു് മാതാപിതാക്കളും ഗുരുക്കന്മാരും എപ്പോഴും കുട്ടികളോടു പറയുമായിരുന്നു. അതിനാൽ കുട്ടികൾ പഠിക്കുന്നതു് പ്രവത്തിയിൽ വരുത്തുകയെന്നതു പ്രധാനമായിരുന്നു. യഹൂദസമുദായം ഇപ്രകാരമായിരുന്നു എന്നു് വേദപരിചയമുള്ള ഏവനും അറിയാവുന്നതാണു്. മാതാപിതാക്കൾ കുട്ടികളെ വീട്ടിൽവച്ചുതന്നെ "ശാമാ" എന്നു വിളിക്കപ്പെടുന്നതും മദ്ധ്യേ "ഹാലേലുയ്യാ" വച്ചു ചൊല്ലുന്നതും ആയ സങ്കീത്തനത്തിലെ വാക്യങ്ങളും ഉത്സവങ്ങളിൽ ആചരിക്കേണ്ടമുറകളും തങ്ങളുടെ ജാതിയുടെ ചുരുങ്ങിയ ചരിത്രവും പറഞ്ഞു മനസ്സിലാക്കി കൊടുക്കുമായിരുന്നു. അതിനുശേഷമത്രെ കുട്ടികളെ പള്ളിക്കൂടത്തിൽ അയച്ചിരുന്നതു_പള്ളിക്കൂടങ്ങളിൽ പഠിപ്പിച്ചുവന്നതു ശാസ്ത്രിമാരായിരുന്നു_ശ്ലേമോന്റെ മഹാജ്ഞാനം സിറാക്കിന്റെ ജ്ഞാനം മുതലായ വിശിഷ്ട ജ്ഞാനഗ്രന്ഥങ്ങളാണു അവരുടെ പാഠ്യപുസ്തകങ്ങൾ. ആൺകുട്ടികളേയും പെൺകുട്ടികളേയും ഒരുമിച്ചു് ഒരുപള്ളിക്കൂടത്തിൽ അയക്കുക പതിവില്ല. പെൺകുട്ടികളെ മാതാപിതാക്കന്മാരിൽനിന്നുള്ള പഠിത്വം കഴിഞ്ഞു പ്രായംകൂടിയ റബിമാർ നടത്തിവന്ന പള്ളിക്കൂടങ്ങളിലേക്കാണു അയച്ചുവന്നതു. കുട്ടികളെ വീട്ടിൽ പഠിപ്പിക്കുന്നതു ചൊല്ലിക്കൊടുത്താണു്_ആറുവയസ്സ് തികയുന്നതിനകമായി വീട്ടിൽവച്ചുള്ള പഠിത്വം അവസാനിപ്പിച്ചുവന്നു. ആറുവയസ്സിലാണു് ഓത്തിനിരുത്തുന്നതു്. ഓത്തിനിരുത്തിയശേഷമെ എബ്രായ അക്ഷരങ്ങൾ പഠിച്ചുതുടങ്ങുകയൊള്ളു. വീട്ടിൽവച്ചു് പഠിച്ച "ശാമാ"യാണു ആദ്യം എഴുതിതുടങ്ങുന്നതു.

ഇതനുസരിച്ചുതന്നെയാണു പിതാക്കന്മാർ നമ്മുടെ കുട്ടികളേയും പഠിപ്പിക്കുവാൻ നിശ്ചയിച്ചിരിക്കുന്നതു്. കുട്ടികൾ സംസാരിച്ചുതുടങ്ങിയാൽ ആദ്യമായി അവരെ ചൊല്ലിക്കൊടുത്തു പഠിപ്പിക്കേണ്ടതു ആരാധനയിൽ ഉപയോഗിക്കുന്ന പ്രധാന പദങ്ങളാകുന്നു. അവയിൽ "ആമീൻ" എന്ന പദമാണു ആദ്യം പഠിപ്പിക്കേണ്ടതു്. അതിനെ തുടന്നു ഹാലേലുയ്യാ, കുറിയേലായിസോൻ മുതലായ പദങ്ങളും പൊതുപ്രാത്ഥനയും വീട്ടിൽവച്ചു പഠിപ്പിക്കേണ്ടിയിരിക്കുന്നു. ഇവകൊണ്ടു ആരാധനയിലുള്ള സംബന്ധം നിഷ്പ്രയാസം അവക്കു

സാധിക്കുന്നു. ഞായറാഴ്ച മാറാനായ ഈ ദിവസങ്ങളിൽ മാതാപിതാക്കളോടുകൂടെ കുട്ടികളും പള്ളിയിൽപോയി ദിവ്യശുശ്രൂഷയിലും മററും സംബന്ധിക്കുകയും അവർ ചോദിക്കുന്ന കാര്യങ്ങൾ പറഞ്ഞുകൊടുത്തു പഠിപ്പിക്കുകയും ചെയ്യണം. പരിശുദ്ധനായ മോർഅപ്രേം പിതാവിന്റെ കാലത്തു പള്ളികളിൽ വി: മദ്ബഹായുടെ കിഴക്കെ ഭിത്തിയിന്മേൽ ദൈവപുത്രന്റെ മനുഷ്യാവതാരത്തിലെ പ്രധാന സംഭവങ്ങൾ ചിത്രീകരിച്ചു കാണിക്കുമായിരുന്നു. കുട്ടികൾ മാതാപിതാക്കളോടുകൂടെ പള്ളിയിൽ വരുമ്പോൾ കുട്ടികളെ പറഞ്ഞു മനസ്സിലാക്കേണ്ടതിനായി അപ്രകാരം ചിത്രീകരിച്ചിരുന്നു എന്നു പറയപ്പെടുന്നു. ഇപ്രകാരം പരിശീലിച്ചശേഷം കുട്ടികളെ സ്കൂളുകളിൽ അയക്കുകയും മററു വിഷയങ്ങളോടുകൂടെ സ്വഭാവരൂപീകരണത്തിനു ഒരു വിഷയം കാര്യപരിപാടിയിൽ ചേർത്തു പഠിപ്പിക്കുകയും ചെയ്യേണ്ടതാകുന്നു.

ഇപ്രകാരം നല്ല പരിശീലനം സിദ്ധിച്ചവരിൽനിന്നു തിരഞ്ഞെടുക്കപ്പെടുന്നവർ പട്ടക്കാരും റമ്പാന്മാരും മേല്പട്ടക്കാരും ആയി വരുന്നതായാൽ വി: സഭ വളരെ അഭിവൃദ്ധിപ്രാപിക്കുന്നതാണ്-ഏതുതരത്തിലുള്ള സ്വഭാവരൂപീകരണത്തിനും കുറഞ്ഞപക്ഷം ഏഴ് സംവത്സരമെങ്കിലും ആവശ്യമാണ്. ഏഴ് സംവത്സരമെങ്കിലും പരിശീലനം സിദ്ധിക്കാത്ത ഒരു ശെമ്മാശ്ശനെ അച്ചനാക്കുകയൊ റെമ്പാനെ മെത്രാനാക്കുകയൊ ചെയ്യുന്നതു ഉത്തമമായി വരികയില്ലെന്നാണ് തോന്നുന്നതു്. എന്തെന്നാൽ സേവനത്തിന്റെ പ്രതിഫലം കൂടുതൽ സേവനമാണെന്നു കാണുന്നു. ആ സ്ഥിതിക്കു കുറച്ചു് കാലമെങ്കിലും സേവനത്തിൽ പരിശീലിക്കാത്ത ഒരുവനെപിടിച്ചു കൂടുതൽ സേവനത്തിനു നിയമിക്കുന്നപക്ഷം ആ സേവനം ശുഭപര്യവസായിയായി വരുമോ? ആലോചിക്കുക.

ആകയാൽ വായനക്കാരെ! മേൽപ്രസ്താവിച്ച പ്രകാരം സ്വഭാവമൂലങ്ങളുടെ ശക്തി ഹിതമായി നിയന്ത്രിച്ചു് ഉൽകൃഷ്ടശീലത്തിൽ വളർന്നുവരുവാനും തന്മൂലം നിത്യാനന്ദം അനുഭവിപ്പാനും നാമെല്ലാവരും ഉത്സാഹിക്കണമെന്നു പ്രസ്താവിച്ചുകൊണ്ടു ഈ ചെറുലേഖനം അവസാനിപ്പിച്ചുകൊള്ളട്ടെ.



# ഇടുക്കുവാതിൽ

(ജെ. പി. തരിയത്.)

ഒരിക്കൽ യേശു യെരുശലേമിലേക്കു പോകയായിരുന്നു. വഴിയിൽവെച്ചു് ആരോ തന്നോടു ചോദിച്ചു "കർത്താവേ രക്ഷിക്കപ്പെടുന്നവർ ചുരുക്കമോ?" എന്നു്. ഈ ചോദ്യത്തിന്റെ ഉദ്ദേശം എന്തായിരുന്നു എന്നു നമുക്കു അറിഞ്ഞുകൂടാ. അതിനെപ്പററി വി: വേദത്തിൽ ഒന്നും പറഞ്ഞിട്ടുമില്ല. ഒരുപക്ഷെ തങ്ങളുടെ പുതിയ ഗുരുവിനെ പരീക്ഷിക്കുന്നതിനുള്ള ഒരു ചോദ്യമായിരുന്നിരിക്കണം. റബ്ബികളും പണ്ഡിതന്മാരും അന്നു പഠിപ്പിച്ചിരുന്നതു് ഇസ്രായേല്യർ എല്ലാവർക്കും സ്വർഗ്ഗത്തിൽ സ്ഥാനമുണ്ടെന്നായിരുന്നു. എന്നാൽ പുതിയ ഗുരു അതിനെപ്പററി എന്തു പറയുന്നു എന്നു അറിയുവാനായിരിക്കാം അവർ അങ്ങിനെ ചോദിച്ചതു്. പല ആളുകളും "രക്ഷിക്കപ്പെടുവാൻ നമ്മൾ എന്തു ചെയ്യണം." എന്നുള്ളതിനേക്കാൾ കൂടുതലായി "ആരെല്ലാമാണു രക്ഷിക്കപ്പെടുക" എന്നറിവാനാണ് ആഗ്രഹിക്കുന്നതു്. എത്രപേർ രക്ഷിക്കപ്പെടും എന്നുള്ളതല്ല നമുക്കറിയേണ്ടതു്. "രക്ഷിക്കപ്പെടുന്നവരിൽ ഒരുത്തൻ ഞാനായിരിക്കുമോ" എന്നുള്ളതാണ്. മററുള്ളവരുടെ സ്ഥിതി എന്തായിരിക്കും എന്നല്ല നമുക്കറിയേണ്ടതു്



"ന്യായവിധി ദിവസത്തിൽ ഞാൻ എവിടെ നില്ക്കേണ്ടിവരും" എന്നാണ് അറിയുവാനുള്ളതു്.

യേശുവിനോടു ചോദിച്ച ആ ചോദ്യത്തിനു യേശു എന്താണ് മറുപടി കൊടുത്തതു്. "ഇടുക്കുവാതിലൂടെ കടക്കുവാൻ ശ്രമിക്കുവിൻ-എന്തുകൊണ്ടെന്നാൽ പലരും അതിന്നായി തുനിയും, സാധിക്കയില്ല" ദൈവരാജ്യത്തിലിരുന്നു് നിത്യസൌഭാഗ്യം അനുഭവിക്കണമെന്നു ആഗ്രഹിക്കുന്നവർ അതിനുവേണ്ടി ഇടുക്കുവാതിലിൽകൂടി കടക്കുവാൻ ശ്രമിക്കേണ്ടിയിരിക്കുന്നു. രക്ഷിക്കപ്പെടേണ്ടിയവരിൽ ഒരു വലിയമാററം-കർത്താവു് നിക്കോദിമോസിനോടു പറഞ്ഞതുപോലെ ഒരു വീണ്ടും ജനനം,-ആവശ്യമായിരിക്കുന്നു. അതിനു വേണ്ടി നാം ഓരോരുത്തരും കഠിനമായി ശ്രമിക്കതന്നെ വേണം. നമ്മുടെ ജീവൻ അപകടത്തിലാവുന്ന അവസരത്തിൽ അതിനെ രക്ഷിക്കുന്നതിനു എങ്ങിനെ നാം പ്രയത്നിക്കുമോ അത്തരത്തിൽ നാം പ്രയത്നിക്കേണ്ടിയിരിക്കുന്നു. രക്ഷ എന്നതു് കർത്താവിന്റെ ഒരു ദാനമാണ്. ആ ദാനത്തെ സ്വീകരിക്കുന്നതിനു് വിശ്വാസത്തിന്റെ കൈ നീട്ടേണ്ടതാവശ്യമേയുള്ളൂ. നീട്ടുന്ന കൈ വെറും കയ്യായിരിക്കണമെന്നു മാത്രം. ഒന്നും അതിൽ കൊണ്ടുവരുവാൻ പാടുള്ളതല്ല. ഒന്നും അതിൽ വെക്കുവാൻ പാടുള്ളതല്ല. വല്ലതും കയ്യിൽ വെക്കുന്നപക്ഷം അതു് വിശ്വാസത്തിനും ദാനം ലഭിക്കുന്നതിനും ഒരു തടസ്ഥമായിരിക്കും. ക്രിസ്തുവിനെയും ക്രിസ്തുവിന്റെ രക്ഷയേയും സ്വീകരിക്കുന്നതിനു അതു് നിശ്ചയമായും ഒരു തടസ്ഥമായിതീരും. നമ്മൾ മുറുകെപററുന്ന ചില പാപങ്ങളോടും നമ്മോടുതന്നെയുള്ള ഒരു മതിപ്പോടും കൂടിയാണ് ദൈവത്തിന്റെ ദാനത്തിന്നായിട്ടു് അടുത്തുചെല്ലുന്നതു്. അതു് നമ്മുടെ മുമ്പിൽ ഒരു വിലങ്ങുതടിയായിനില്ക്കുന്നു. സൌജന്യമായ രക്ഷയെ പ്രാപിക്കുന്നതിനും ചില ത്യാഗങ്ങൾ നാം സഹിക്കേണ്ടതുണ്ടു്-ചില പ്രയത്നങ്ങൾ നാം ചെയ്യേണ്ടിവരും. മടിയോടും അലസതയോടുംകൂടി രക്ഷയെ കൈവരുത്താം എന്നു വിചാരിക്കുന്നുണ്ടെങ്കിൽ അതു് വലിയൊരു അബദ്ധമാണ്. ലോകത്തോടും സ്വന്തനീതിയോടും പാപത്തോടും നാം മല്ലിടണം. നമ്മുടെ അറിവുകൊണ്ടു ഒന്നും ആകുന്നില്ല. നമ്മൾ ക്രിസ്ത്യാനികൾ ആണെന്നുള്ളതു് മാത്രം ഒരു സഹായമായിതീരുന്നില്ല-"ഞങ്ങൾ നിന്റെ സന്നിധിയിൽ തിന്നുകയും കുടിക്കയും (കർത്താവിനെ അനുഭവിക്കയും) ചെയ്തിട്ടുണ്ടെന്നു പറയുന്നവരോടും "നീ ഞങ്ങളുടെ തെരുവീഥികളിൽ പഠിപ്പിച്ചിട്ടുണ്ടെ"ന്നു പറയുന്നവരോടും-"അന്യായം പ്രവൃത്തിക്കുന്നവരെ നിങ്ങൾ എന്നിൽനിന്നു ദൂരെപോകുവിൻ" എന്നു് കർത്താവു് പറയുന്നതായിരിക്കും.

പരദേശി മോക്ഷയാത്രയുടെ കർത്താവായ ജോൺബനിയൻ തന്റെ ആത്മീകജീവിതത്തിന്റെ വളർച്ചയെപററി പറയുന്ന ഒരു സംഭവമുണ്ടു്. ബനിയൻ ഒരിക്കൽ ബെഡ്ഫോർഡ് എന്ന സ്ഥലത്തെ ചില സ്ത്രീകൾ ആത്മീകകാര്യങ്ങളെപററി സംസാരിക്കുന്നതു് കേൾക്കുവാൻ ഇടയായി. അയാൾക്കു അവരുടെ സംസാരം വളരെ ഇഷ്ടമായി. അവരുടെ സംസാരം വീണ്ടും വീണ്ടും കേൾക്കുവാൻ അയാൾക്കു ആഗ്രഹം തോന്നി. അങ്ങിനെ കൂടെകൂടെ അവിടെ പോവുക പതിവായി. തന്റെ സ്വന്തസ്ഥിതിയെപററി ശോധനചെയ്യാനുള്ള പ്രചോദനം ഇവരുടെ സംസാരത്തിൽനിന്നാണ് ബനിയനു ലഭിച്ചതു്. അങ്ങിനെ കുറെനാൾ കഴിഞ്ഞപ്പോൾ അവരുടെ സ്ഥിതിയും തന്റെ സ്ഥിതിയും തമ്മിൽ വളരെ അന്തരമുണ്ടെന്നു അയാൾ കണ്ടു. അവർ മലയുടെ ഒരു ഭാഗത്തു സൂര്യന്റെ ശോഭയിൽ സന്തോഷിച്ചു് ഉല്ലസിക്കുന്നതായും ബനിയൻ മറുഭാഗത്തു് തണുപ്പും മഞ്ഞും കാർമേഘങ്ങളുടെ ഇരുളും സഹിച്ചിരിക്കുന്നതായും അയാൾക്കു തോന്നി. എന്നുമാത്രമല്ല അയാൾക്കും അവർക്കും ഇടയ്ക്കു മലയെ ചുററിനിൽക്കുന്ന ഉയരമുള്ള ഒരു ചുവർ ഉള്ളതായി തോന്നി. ഈ മതിലിനിടയിൽകൂടി ബനിയനു പ്രവേശിക്കണമെന്നും മററവർ അനുഭവിക്കുന്ന വെളിച്ചവും സുഖവും അനുഭവിക്കണമെന്നും ആശയുണ്ടായി. അ

യാൾ പ്രാർത്ഥിച്ചുകൊണ്ടു് ഈ മതിലിൽ അയാൾക്കു് കടക്കുന്നതിനു വല്ല ദ്വാരവും കാണുമോ എന്നു നോക്കി തുടങ്ങിയതായി തോന്നി. ഒടുവിൽ അയാൾ ഒരു ദ്വാരം കണ്ടു. അതു വളരെ ഇടുങ്ങിയതായിരുന്നു. അതിലെ കടക്കുവാനുള്ള അയാളുടെ ശ്രമങ്ങൾ ആദ്യത്തിൽ ഫലിച്ചില്ല. ശ്രമം മതിയാക്കാതെ കഠിനമായി ശ്രമിക്കുവാൻ തുടങ്ങി. അങ്ങിനെ അയാളുടെ തല ഇടുങ്ങിയ ആ വാതിലിൽക്കൂടെ ഞെരുങ്ങി കടന്നു. ശ്രമം നിലച്ചില്ല. പിന്നീടു് അയാളുടെ തോളും ഒടുവിൽ ശരീരം മുഴുവനും കടന്നു. എന്നിട്ടു് അയാൾ അവരുടെകൂടെ ചെന്നിരുന്നു. അവർ അനുഭവിച്ചിരുന്ന സന്തോഷം അനുഭവിച്ചു. ഈ മലയെപ്പറ്റിയും ചുമരിനെപ്പറ്റിയും അതിലെ ഇടുക്കുവാതിലിനെപ്പറ്റിയും ബനിയൻതന്നെ പറയുന്നതു് ഇങ്ങിനെയാണു്. "പർവ്വതം ജീവനുള്ള ദൈവത്തിന്റെ സഭയാണു്. അവിടെ പ്രകാശിക്കുന്ന സൂര്യൻ ദൈവത്തിന്റെ മുഖപ്രസാദമാണു്. ഞാൻ കണ്ട ചുമർ ദൈവക്കൂട്ടായ്മയിൽ നിന്നു മനുഷ്യനെ വേർതിരിച്ചു് നിറുത്തുന്ന ലോകമാണു്. ഞാൻ കണ്ട ഇടുക്കുവാതിൽ പിതാവായ ദൈവത്തിലേക്കുള്ള വഴിയായ യേശുക്രിസ്തുവാണു്." (വി: മത്തായി 7-ൽ 14: വി: യോഹന്നാൻ 14-ൽ 6) ഇടുക്കുവാതിലിൽക്കൂടി ആത്മാവിനും ശരീരത്തിനും കടക്കുവാൻ പഴുതുണ്ടു്. പാപത്തിനു അതോടുകൂടി കടക്കുവാൻ നിവൃത്തിയില്ല

ഇടുക്കുവാതിലിൽക്കൂടെ കടക്കുവാൻ നമുക്കു ഓരോരുത്തർക്കും ശ്രമിക്കാം. നാം ഓരോരുത്തരും ശ്രമിക്കണം. ഒരിക്കൽ ഒരു പ്രധാനി ഈ ഇടുക്കുവാതിലിന്നടുത്തുവന്നു. എന്നാൽ തന്റെ ധനവുംകൂടി അതിൽക്കൂടെ കടത്തുവാൻ പാടില്ലെന്നറിഞ്ഞപ്പോൾ അയാൾ ദുഃഖത്തോടുകൂടി പൊയ്ക്കളഞ്ഞു. (വി: ലൂക്കോസ്സ് 8=18—24) യോഹന്നാൻ സ്നാപകൻ ഹേറോദിനെ ഈ ഇടുക്കുവാതിൽ വരെ കൊണ്ടുവന്നു. എന്നാൽ അവൻ ഹെറോദിയമൊന്നിച്ചു് വാതിൽ കടക്കുവാൻ ആഗ്രഹിച്ചു. അതു് സാദ്ധ്യമല്ലായിരുന്നു. (വി: മർക്കോസ് 6=18—20) ഫെലിക്സ് വി: പൗലൂസ്സിന്റെ വചനങ്ങൾ നിമിത്തം ഈ ഇടുക്കുവാതിൽ വരെ വന്നു. എന്നാൽ അദ്ദേഹത്തിനു് തന്റെ പ്രതാപവും പണവുംകൊണ്ടു് അങ്ങോട്ടു കടക്കുവാൻ കഴിഞ്ഞില്ല. (അ- പ്ര: 24=24-27) അനവധി പരീശന്മാരും പ്രധാനാചാര്യന്മാരും ക്രിസ്തുവിന്റെ പ്രവൃത്തികളെ കാണുകയും വാക്കുകളെ കേൾക്കുകയും ചെയ്തപ്പോൾ ഈ ഇടുക്കുവാതിലിൽക്കൂടി കടക്കുവാൻ ആഗ്രഹിച്ചു. എന്നാൽ അവരുടെ സ്ഥാനവലിപ്പവും, "മനുഷ്യരാലുള്ള മുഖസ്തുതിയും പ്രതാപചിഹ്നങ്ങളും വലിച്ചെറിവാൻ അവർക്കു മനസ്സായില്ല. വിദ്വാന്മാരായ റബ്ബികളും അഗാധപണ്ഡിതന്മാരും ഈ വാതിൽവരെ വന്നു. എന്നാൽ അവർക്കു അവരുടെ പുസ്തകങ്ങളും പുരാണങ്ങളും സ്വന്തം നീതിയും മാററിവെച്ചു് ഇടുക്കുവാതിലിൽക്കൂടെ കടക്കുവാൻ മനസ്സായില്ല. എന്നാൽ ധനവാനോടും, ദരിദ്രനോടും, പണ്ഡിതനോടും, പാമരനോടും, പരീശനോടും, ചുങ്കക്കാരനോടും, പട്ടക്കാരനോടും, അയ്മേനിയോടും ഒരേ വചനം തന്നെയാണു് ക്രിസ്തു പറഞ്ഞിരിക്കുന്നതു്. "അങ്ങിനെതന്നെ നിങ്ങളിൽ ആരെങ്കിലും തനിക്കുള്ളതു് ഒക്കെയും വിട്ടുപിരിയുന്നില്ലാ എങ്കിൽ അവനു് എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല" (വി: ലൂക്കോസ് 14-ൽ 33) ക്രിസ്തുവിന്റെ ശിഷ്യന്മാരായിരുന്നവർ അങ്ങിനെതന്നെയാണു് ചെയ്തിട്ടുള്ളതു്. വി: പത്രോസ് പറയുകയാണു് "കണ്ടാലും ഞങ്ങൾ എല്ലാം ഉപേക്ഷിച്ചു് നിന്നെ പിൻതുടർന്നിരിക്കുന്നു" എന്നു്. വി: പത്രോസിനോടു് മശിഹാതമ്പുരാൻ പറഞ്ഞ മറുപടി നാം ഓരോരുത്തരോടും എല്ലാവരോടുംകൂടിയുള്ള മറുപടിയാണു്. "ദൈവരാജ്യം നിമിത്തം വീടോ ഭാര്യയെയോ സഹോദരന്മാരെയോ അമ്മയപ്പന്മാരെയോ മക്കളേയോ വിട്ടുകളഞ്ഞിട്ടു് ഈ കാലത്തിൽതന്നെ പല മടങ്ങായും വരുവാനുള്ള ലോകത്തിൽ നിത്യജീവനേയും പ്രാപിക്കാത്തവൻ ആരും ഇല്ല എന്നു ഞാൻ സത്യമായിട്ടു് നിങ്ങളോടു പറയുന്നു." (വി: ലൂക്കോസ് 18: 29, 30)



പാപത്തോടു മല്ലിടുന്നതിൽ രക്തത്തോളം പോരാടുന്നതിനു് നാം വിളിക്കപ്പെട്ടിട്ടില്ലെങ്കിലും ഒരു രക്തസാക്ഷിയുടെ മനസ്സാക്ഷിയും ധീരതയും നമുക്കുണ്ടായിരിക്കണം. ക്രിസ്തുവിനു വേണ്ടിയും, സുവിശേഷത്തിനു വേണ്ടിയും എന്തും, എല്ലാം തന്നെ ചവറു് എന്നു് എണ്ണുന്നതിനുള്ള കഴിവും നമുക്കുണ്ടാകണം. ബാലാമിനെപോലെ നീതിമാന്മാരുടെ കൂട്ടത്തിലിരിപ്പാൻ ആഗ്രഹിക്കുന്നവരുണ്ടു്. ഇടുക്കുവാതിലിൽക്കൂടെ കടക്കുവാൻ അവർ ആഗ്രഹിക്കുന്നു. എന്നാൽ കൂടെകൊണ്ടുപോകുവാൻ പാടില്ലാത്തതും വാതിലിൽക്കൂടെ കടക്കാത്തതുമായ സാധനങ്ങൾ വലിച്ചെറിയുവാൻ, ഉപേക്ഷിക്കുവാൻ അവർക്കു മനസ്സില്ല. ദ്രവ്യാഗ്രഹിക്കു് അവന്റെ ധനമുപേക്ഷിക്കുവാൻ മനസ്സില്ല. അഹങ്കാരിക്കു് അവന്റെ വ്യർത്ഥചിന്തകളെയും അഭിമാനത്തേയും പിരിഞ്ഞു നില്പാൻ മനസ്സില്ല. അതിമോഹിക്കു അവന്റെ മോഹങ്ങളെല്ലാം പല്ലു് എന്നു് എണ്ണി ദൂരെ എറിവാൻ മനസ്സില്ല. ജഡമയനു് കാമവികാരങ്ങളെ നിർജ്ജലമാക്കാൻ മനസ്സില്ല. സ്വയം നീതിമാനെന്നു അഭിമാനിക്കുന്നവനു് അവന്റെ അഭിമാനത്തെ ത്യജിക്കാനും മനസ്സില്ല മടികൊണ്ടും സുഖഭോഗങ്ങളിലുള്ള താല്പര്യംകൊണ്ടും ഇടുക്കുവഴി പ്രശ്നത്തെ ചിലർ മാറി ഒഴികയാണു്. പരിശുദ്ധാത്മാവിന്റെ പ്രേരണയാൽ സർവ്വവും ഉപേക്ഷിക്കുന്നതിനു തയ്യാറുള്ളവർക്കും ക്രിസ്തുവിനുവേണ്ടി എല്ലാം ഉപേക്ഷിക്കുന്നവർക്കും ഇടുക്കുവാതിലിൽക്കൂടി സ്വർഗ്ഗരാജ്യത്തിലേക്കു കടക്കാം

# നിത്യജീവൻ

നെടുന്തള്ളിൽ ഗീവറുഗീസു കത്തനാർ
കോതമംഗലം.

ദൈവപുത്രന്റെ മനുഷ്യാവതാരം, കുരിശിലെ ബലി, ഉയിർപ്പു്, സ്വർഗ്ഗാരോഹണം മുതലായ രക്ഷാകരപ്രവർത്തനങ്ങൾ ആദാമിനും അവന്റെ സന്തതികൾക്കും നിത്യജീവൻ പ്രദാനം ചെയ്യുവാനാണു്. "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ അത്രയ്ക്കു് സ്നേഹിച്ചു." (വി. യോഹ. 3: 16) "എന്റെ വചനം കേട്ടു എന്നെ അയച്ചവനെ വിശ്വസിക്കുന്നവനു് നിത്യജീവൻ ഉണ്ടു്." (വി. യോ. 5: 24) "എന്റെ മാംസം ഭക്ഷിക്കയും എന്റെ രക്തം കുടിക്കയും ചെയ്യുന്നവനു് നിത്യജീവൻ ഉണ്ടു്." (വി. യോഹ. 6: 54.) "അവർക്കു് ജീവൻ ഉണ്ടാകുവാനും സമൃദ്ധിയായി ഉണ്ടാകുവാനും അത്രേ ഞാൻ വന്നിരിക്കുന്നതു്" (വി. യോഹ. 10: 10.)

ഈ നിത്യജീവനെ നിഖ്യാവിശ്വാസപ്രമാണത്തിൽ 'വരുവാനിരിക്കുന്ന ലോകത്തിലെ പുതിയ ജീവൻ' എന്നാണു് വിളിച്ചിരിക്കുന്നതു്. ഈ വിശ്വാസത്തിനു് അടുത്തു മുമ്പിൽ പറയുന്നതു് 'മരിച്ചുപോയവരുടെ ഉയിർപ്പിനും' എന്നാണല്ലോ അതുകൊണ്ടു് നിത്യജീവൻ, ആത്മാവിൽ മാത്രം അനുഭവിക്കുന്ന ജീവനല്ല; എന്നാലോ ശരീരവുംകൂടെ ഉയിർത്തെഴുന്നേററശേഷം, ആത്മാവും ശരീരവും ഒന്നിച്ചു് അനുഭവിക്കേണ്ട ഒരു ജീവിതമാണെന്നു കാണാം. (കോറ. 15: 52, 53; 1 തെസ്സ. 4: 16, 17). അതിനാൽ മരണത്തോടുകൂടി പരിപൂർണ്ണമായി പ്രാപിക്കാൻ കഴിയുന്ന ഒരു ജീവനല്ല നിത്യജീവൻ. ഇതു് മാലാകമാരെപ്പോലെയുള്ള ഒരു ജീവിതവുമല്ല. എന്തെന്നാൽ അവർ അശരീരികളാണല്ലോ. നാം അനുഭവിക്കാൻ പോകുന്ന നിത്യജീവൻ ശരീരത്തോടുകൂടിയുള്ളതാണു്. (വി. യോ. 5:29; 1 കോറ. 15:52,53 ഞാൻ ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്റെ ശക്തിയും അവന്റെ കഷ്ടാനുഭവങ്ങളുടെ കൂട്ടായ്മയും അനുഭവിച്ചറിയേണ്ടുന്നതിനും, ഇങ്ങനെ വല്ലവിധേനയും മരിച്ചവരുടെ ഇടയിൽനിന്നുള്ള പുനരുത്ഥാനം പ്രാപിക്കണം എന്നുവച്ചും ഞാൻ അവന്റെ നിമിത്തം എല്ലാം ഉപേക്ഷിച്ചു് ചവറു് എന്നു് എണ്ണുന്നു." (ഫിലി. 3: 11) എന്നുള്ള വി. പൌലോസിന്റെ പ്രത്യാശയെ കാണുക.

നിത്യജീവൻ സ്വാഭാവികമായി ഒരുത്തനും

ലഭിക്കയില്ല. അതു് ദൈവത്തിന്റെ ദാനമാണു്. നമ്മുടെ ജനനത്തിങ്കൽ ഒരു ആത്മാവിനെ ദാനമായിട്ടാണല്ലൊ ദൈവം നമുക്കു് നൽകിയതു്. അതുപോലെ, "ദൈവത്തിന്റെ കൃപാവരമൊ നമ്മുടെ കർത്താവേശുമിശിഹായിൽ നിത്യജീവൻ തന്നെ" (റോമ. 6: 23.) അതു് തന്റെ നീതിമാന്മാർക്കായി ദൈവം ഒരുക്കിയിരിക്കുന്ന ജീവനത്രെ. (വി. മത്തായി 25: 34, 46) ശരീരത്തിന്റെ ഉയിർപ്പുവരെ നിത്യജീവൻ അതിന്റെ പൂർണ്ണതയിൽ വരികയില്ലെങ്കിലും, ഈ ലോകത്തിൽ വച്ചുതന്നെ അതു് ആരംഭിക്കേണ്ടതാണു്. "എന്റെ വചനം കേട്ടു് എന്നെ അയച്ചവനെ വിശ്വസിക്കുന്നവന്നു് നിത്യജീവൻ ഉണ്ടു്; അവൻ ന്യായവിധിയിൽ ആകാതെ മരണത്തിൽ നിന്നു് ജീവങ്കലേക്കു കടന്നിരിക്കുന്നു" (വി. യോഹ. 5: 24.) "മരണംവിട്ടു് ജീവനിൽ കടന്നിരിക്കുന്നു എന്നു് സഹോദരന്മാരെ സ്നേഹിക്കുന്നതിനാൽ നമുക്കറിയാം" (1. യോഹ. 3; 14)

ഒരു നിത്യജീവനുണ്ടെങ്കിൽ ഒരു നിത്യമരണവും ഉണ്ടെന്നു് നാം ഓർക്കേണ്ടതാണു്. എല്ലാവർക്കും ജീവനുണ്ടാകണമെന്നുള്ള തന്റെ ആഗ്രഹത്തെ സംബന്ധിച്ചു് നമ്മുടെ കർത്താവുതന്നെ എത്രയും വ്യക്തമായി അരുളിചെയ്തിരിക്കുന്നു. "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു് ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ അത്രക്കു സ്നേഹിച്ചു. ദൈവം തന്റെ പുത്രനെ ലോകത്തിലേക്കു് അയച്ചതു് ലോകത്തെ വിധിപ്പാനല്ല; ലോകം അവനാൽ രക്ഷിക്കപ്പെടുവാനത്രെ" (വി. യോഹ. 3; 16, 17.) "അവർക്കു് ജീവനുണ്ടാകുവാനും സമൃദ്ധിയായി ഉണ്ടാകുവാനുമത്രെ ഞാൻ വന്നിരിക്കുന്നതു്" (വി. യോഹ. 10: 10.) "ഈ ചെറിയവരിൽ ഒരുത്തൻ നശിച്ചുപോകുന്നതു് സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന്നു് ഇഷ്ടമല്ല" (വി. മത്തായി 18: 14.) ഈ കരുണയേറിയ അതേ അധരങ്ങൾ തന്നെയാണു് എത്രയും വ്യക്തമായ ഭാഷയിൽ, തന്നെ ഉപേക്ഷിക്കുന്നവരുടെ നാശത്തെയും കുറിച്ചു് പറഞ്ഞിരിക്കുന്നതു് (വി. മർക്കോ. 9: 42-49; വി. മത്തായി 13: 42; 24: 51; 25: 31, 41; വി. ലൂക്കോസ്സ് 13: 27, 28)

ഈ ലോകജീവിതം നമ്മുടെ പരിശോധനയുടെ കാലമാകയാൽ, മരണത്തിൽ നിന്നു് ജീവനിലേക്കു് ഇവിടെവച്ചുതന്നെ നമുക്കു് കടക്കാവുന്നതാണു്. ഇതു് എങ്ങിനെ സാധിക്കാമെന്നു് വി. ലൂക്കോസ്സ് 15: 17 മുതൽ ഉള്ള വാക്യങ്ങളിൽ നമ്മുടെ കർത്താവു് നമുക്കു് കാണിച്ചുതരുന്നുണ്ടു്. ആകയാൽ പാപത്തിൽ തുടരുകയും അനുതാപമില്ലാതിരിക്കയും ചെയ്യുന്നവർ മാത്രമാണു് നിത്യജീവൻ പ്രാപിക്കാതെ വരുന്നതു്. അതിന്റെ കാരണം, അതിനെ കൊടുക്കുവാൻ കർത്താവാഗ്രഹിക്കാഞ്ഞിട്ടല്ല; അതു് പ്രാപിക്കാൻ അവർക്കു കഴിയാത്തതുകൊണ്ടു മാത്രമാണു്. ഈ ലോകത്തിൽ വച്ചുതന്നെ സ്വർഗ്ഗീയകാര്യങ്ങളെ സ്നേഹിപ്പാൻ അവർ പരിശീലിച്ചിട്ടില്ലെങ്കിൽ, വരുവാനിരിക്കുന്ന ലോകത്തിൽ അതനുഭവിപ്പാൻ അവർക്കു് കഴിവുണ്ടാകുന്നതല്ല. ദൈവത്തിനു് നിത്യജീവനെ ഒരുത്തനിൽ അടിച്ചേല്പിക്കുവാൻ സാധിക്കുന്നതല്ല; കൊടുത്താലും ഇരിക്കുന്നതല്ല. "ഞൊണ്ടിയെ പിടിച്ചു് മെത്തയിൽ കിടത്തിയാൽ കിടക്കുമോ"? ആകയാൽ, ഒരർത്ഥത്തിൽ നാം തന്നെ നമ്മുടെ സ്വർഗ്ഗം സൃഷ്ടിക്കയും നമ്മോടുകൂടെ അതിനെ നാം കൊണ്ടുപോകയുമാണു്. "സുകൃതം ദുഷ്കൃതം ചൈവ ഗച്ഛന്തമനുഗച്ഛതി" എന്നു നീതിസാരം പറയുന്നുണ്ടല്ലൊ.

ഇനി നിത്യജീവനിലെ ആനന്ദം അല്ലെങ്കിൽ സ്വർഗ്ഗാനന്ദം എന്താണെന്നു് പരിശോധിക്കാം. നിത്യജീവന്റെ പൂർണ്ണത എത്രയും വലുതും അത്ഭുതകരവും ആണെന്നു് ഇപ്പോൾ നമുക്കു് ഗ്രഹിപ്പാൻ പാടില്ലാത്തവണ്ണം അത്രക്കു് അതു് നമ്മുടെ ചിന്തക്കതീതമാണു്. "ദൈവം തന്നെ സ്നേഹിക്കുന്നവർക്കു ഒരുക്കീട്ടുള്ളതു്, കണ്ണു് കണ്ടിട്ടില്ല, ചെവി കേട്ടിട്ടില്ല, ഒരു മനുഷ്യന്റെയും ഹൃദയത്തിൽ തോന്നീട്ടുമില്ല" എന്നാണല്ലൊ 1 കോറ. 2: 9-ൽ വി. പൌലൂസ്സ് പറയുന്നതു്. "സ്വർഗ്ഗത്തിൽ നിങ്ങളുടെ പ്രതിഫലം വലുതാകകൊണ്ടു് സന്തോഷിച്ചുല്ലസിപ്പിൻ"



(വി. മത്തായി 5: 12) എന്നും "പുഴവും തുരുമ്പും കെടുക്കാതെയും കള്ളന്മാർ തുരന്നു മോഷ്ടിക്കാതെയുമിരിക്കുന്ന സ്വർഗ്ഗത്തിൽ നിക്ഷേപം സ്വരൂപിച്ചുകൊൾവിൻ" (വി. മത്തായി 6: 20) എന്നും, "നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ആകണമെ" (വി. മത്തായി 6: 10) എന്നു് പ്രാർത്ഥിക്കണമെന്നും നമ്മുടെ കർത്താവു് അരുളിചെയ്കകൊണ്ടു്, സ്വർഗ്ഗത്തെക്കുറിച്ചുള്ള നമ്മുടെ ചിന്തയെ ഉത്തേജിപ്പിക്കുവാൻ നമ്മെ ധൈര്യപ്പെടുത്തുന്നതു് ശ്രദ്ധേയമാണു്. സ്വർഗ്ഗത്തിലെ അല്ലെങ്കിൽ മോക്ഷത്തിലെ ആനന്ദം ഈ ലോകത്തിലെ ചില ആനന്ദങ്ങളോടു സാമ്യപ്പെടുത്തി, ഈ ലോകത്തിലെ കാമ്യമായ ആനന്ദങ്ങൾ അനേകമടങ്ങു് ക്ഷയമില്ലാത്ത വിധം അനുഭവപ്പെടുകയെന്നതാണു് സ്വർഗ്ഗീയസൗഭാഗ്യമെന്നു് ചില മതക്കാർ വിശ്വസിച്ചുപോരുന്നു. ഇതു് എത്രയും അബദ്ധമാണു്. സ്വർഗ്ഗീയസൗഭാഗ്യം ലൌകീക ആനന്ദങ്ങളെക്കാൾ എത്രയും വ്യത്യസ്ഥമായി ആത്മീയവും അക്ഷയവുമാണു്.

സ്വർഗ്ഗത്തിൽ എന്തെല്ലാം ഉണ്ടായിരിക്കും എന്നതിനേക്കാൾ അവിടെ എന്തെല്ലാം ഉണ്ടായിരിക്കയില്ല എന്നു് ചിന്തിക്കുന്നതിനാൽ, സ്വർഗ്ഗാനന്ദത്തെക്കുറിച്ചു് ഏറെ പഠിക്കാൻ കഴിയും. "അവൻ അവരുടെ കണ്ണുകളിൽ നിന്നു് കണ്ണുനീർ എല്ലാം തുടച്ചുകളയും. ഇനി മരണം ഉണ്ടാകയില്ല; ദുഃഖവും മുറവിളിയും കഷ്ടതയും ഉണ്ടാകയില്ല" (വെളി. 21: 4.) "കുഞ്ഞാടിന്റെ ജീവപുസ്തകത്തിൽ എഴുതിയിരിക്കുന്നവരല്ലാതെ അശുദ്ധമായ്തൊന്നും, മ്ലേച്ഛതയും ഭോഷ്കും പ്രവർത്തിക്കുന്നവരാരും അതിൽ കടക്കയില്ല." (വെളി. 21: 27.) ഇതിൽനിന്നു് സ്വർഗ്ഗത്തിൽ, കണ്ണുനീരും, ദുഃഖവും, നിലവിളിയും, കഷ്ടതയും, മരണവും, അശുദ്ധിയും, അസത്യവും ഇല്ലെന്നും, അതിനാൽ അവിടെ സന്തോഷവും, ആനന്ദവും, സൗഭാഗ്യവും, നിത്യജീവനും, വിശുദ്ധിയും, സത്യവും, സ്നേഹവും പ്രകാശവുമാണു് ഉള്ളതെന്നും മനസ്സിലാകുന്നു. കൂടാതെയും സ്വർഗ്ഗത്തിലെ നമ്മുടെ കൂട്ടുകാർ വിശുദ്ധന്മാരും, നിർമ്മലന്മാരും, നല്ലവരും ജീവിച്ചിരുന്നവരിൽവച്ചു് ഏററവും ശ്രേഷ്ഠരും ഉത്തമന്മാരും അല്ലാതെ മററാരുമല്ല. (വെളി: 21: 9—അവസാനംവരെ) കൂടാതെയും മാലാഖമാർ എന്നറിയപ്പെടുന്ന ആ ശ്രേഷ്ഠജീവികളും നമുക്കു സഖിമാരായിട്ടുണ്ടു്. അവർ ഇപ്പോഴും നമ്മുടെ സഹആരാധകരും സഹായികളും ആണല്ലോ. വി: കർബ്ബാനയിൽ അവർ നമ്മോടുകൂടിനിന്നു് "ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ടു് നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ" എന്നു് ആർത്തട്ടഹസിക്കുന്നു. അനുതപിച്ചു് സ്വർഗ്ഗാവകാശിയായി തീരുന്നവനെ സംബന്ധിച്ചു് അവർക്കുള്ള സന്തോഷം എത്രയെന്നു കാണുക. (വി: ലൂക്കോ. 15: 7, 10)

എന്നാൽ സ്വർഗ്ഗീയ ആനന്ദത്തിന്റെ സർവ്വപ്രധാനവും മകുടവുമായ കാര്യം ഏതാണെന്നു നാം പ്രത്യേകം അറിയേണ്ടതാണു്. "അവർ അവന്റെ മുഖം കാണും" (വെളി. 22: 4) കർത്താവിന്റെ തിരുമുഖദർശനമത്രെ അതു്. ഇതിനെ 'നിത്യസൗഭാഗ്യദർശനം' (Beatific Vision) എന്നാണു് പറയുന്നതു്. ഇതാണു് രക്ഷിക്കപ്പെട്ടവരുടെ പരമാനന്ദം. "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ; അവർ ദൈവത്തെ കാണും". (വി. മത്തായി 5: 8) "നാം ഇപ്പോൾ ദൈവമക്കൾ ആകുന്നു. നാം ഇന്നതു് ആകും എന്നു് ഇതുവരെ പ്രത്യക്ഷമായില്ല. അവൻ പ്രത്യക്ഷനാകുമ്പോൾ നാം അവനെ, താൻ ഇരിക്കുംപോലെതന്നെ കാണുന്നതാകകൊണ്ടു് അവനോടു സദൃശന്മാർ ആകും എന്നു നാം അറിയുന്നു. (1 യോഹ. 3:2) 'നാം ഭാഗ്യകരമായ പ്രത്യാശയ്ക്കായിട്ടും മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ തേജസ്സിന്റെ പ്രത്യക്ഷതക്കായിട്ടും കാത്തുകൊണ്ടു.' (തീത്തോസ്സ് 2: 13) അതാണു് നമ്മുടെ അന്ത്യവും, അനന്തഭാഗ്യവും, പരമാനന്ദവും യേശുക്രിസ്തുവത്രെ. താൻ തന്നെ നമ്മുടെ നിത്യമന്ദിരം; താൻതന്നെ നമ്മുടെ പ്രകാശം; താനത്രെ നമ്മുടെ നിത്യജീവൻ. (വെളി. 21: 22, 23.)

നിത്യജീവനിൽ നാം വാസ്തവമായി വിശ്വസിക്കുന്നു എങ്കിൽ അതു നമ്മുടെ ജീവിതത്തിൽ എത്രമാത്രം വ്യത്യാസം വരുത്തുന്നതാണു്. നമ്മുടെ

കർത്താവിനപോലും ഇതു് എന്തുമാത്രം വ്യത്യാസം വരുത്തി എന്നു കാണുക. "വിശ്വാസത്തിന്റെ നായകനും പൂർത്തി വരുത്തുന്നവനുമായ യേശുവിനെ നോക്കുക; തന്റെ മുമ്പിൽ വച്ചിരിക്കുന്ന സന്തോഷം ഓർത്തു് അവൻ അപമാനം അലക്ഷ്യമാക്കി ക്രൂശിനെ സഹിക്കയും ദൈവസിംഹാസനത്തിന്റെ വലത്തുഭാഗത്തു് ഇരിക്കയും ചെയ്തു". (എബ്രായ 12: 2) വി. യോഹന്നാൻ, വി. പൌലൂസ്സ്, വി. പത്രോസ്സ്, എന്നീ അപ്പസ്തോലരിലും ഇതു് എത്ര വ്യത്യാസം വരുത്തി. "അവനിൽ ഈ പ്രത്യാശയുള്ളവനെല്ലാം അവൻ നിർമ്മലനായിരിക്കുന്നതുപോലെ തന്നെത്തന്നെ നിർമ്മലീകരിക്കണം" (1 യോഹ. 3: 3) "ഞാൻ ക്രിസ്തുവിനെ നേടേണ്ടതിന്നും ന്യായപ്രമാണത്തിൽ നിന്നുള്ള എന്റെ സ്വന്ത നീതിയല്ല, ക്രിസ്തുവിങ്കലുള്ള വിശ്വാസം മൂലം ദൈവം വിശ്വസിക്കുന്നവർക്കു നല്കുന്ന നീതിതന്നെ ലഭിച്ചു് അവനിൽ ഇരിക്കേണ്ടതിന്നും അവന്റെ മരണത്തോടു അനുരൂപപ്പെട്ടിട്ടു് അവനേയും അവന്റെ പുനരുത്ഥാനത്തിന്റെ ശക്തിയേയും അവന്റെ കഷ്ടാനുഭവങ്ങളുടെ കൂട്ടായ്മയേയും അനുഭവിച്ചറിയേണ്ടുന്നതിന്നും ഇങ്ങനെ വല്ല വിധേനയും മരിച്ചവരുടെ ഇടയിൽ നിന്നുള്ള പുനരുത്ഥാനം പ്രാപിക്കണം എന്നുവച്ചും ഞാൻ അവന്റെ നിമിത്തം എല്ലാം ഉപേക്ഷിച്ചു് ചവറു് എന്നു് എണ്ണുന്നു." (ഫിലി. 3: 9, 11.) "ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസം കാത്തു, ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു; അതു നീതിയുള്ള ന്യായാധിപതിയായ കർത്താവു് ആ ദിവസത്തിൽ എനിക്കു നല്കും" (2 തിമൊ. 4: 7, 8) "ദൈവദിവസത്തിന്റെ വരവു് കാത്തിരുന്നും ബദ്ധപ്പെടുത്തിയുംകൊണ്ടു് നിങ്ങൾ എത്ര വിശുദ്ധജീവിതവും ഭക്തിയും ഉള്ളവർ ആയിരിക്കണം. എന്നാൽ നാം അവന്റെ വാഗ്ദത്തപ്രകാരം നീതി വസിക്കുന്ന പുതിയ ആകാശത്തിന്നും പുതിയ ഭൂമിക്കുമായിട്ടു കാത്തിരിക്കുന്നു." (2. പത്രോസ് 3: 11—13) ക്രിസ്തുവിനും തന്റെ വിശുദ്ധർക്കും ഈ സ്ഥിരചിന്ത വാസ്തവത്തിൽ ആവശ്യമായിരുന്നെങ്കിൽ നമുക്കു എത്രയൊ അത്യാവശ്യമാണു്. നിത്യജീവന്റെ സാക്ഷാത്ക്കാരത്തിന്നായി വാഞ്ഛിച്ചിരിക്കുന്നവരായ നാം നമ്മെത്തന്നെ കറയും കളങ്കവും ഇല്ലാത്തവരായി കാത്തുകൊള്ളണം" (2 പത്രൊ. 3: 14)

---

## സ്ത്രീകൾക്കു മാത്രം

## 'പലഹാരം'

**Road's Letters to Molly**

ചിന്താലയം,
12—7—1953.

### പ്രിയപ്പെട്ട മോളി,

52 മണിക്കൂർ സമയത്തെ തുടർച്ചയായ യാത്രയ്ക്കുശേഷം തലനിറയെ കല്ക്കരിപ്പൊടിയും ഹൃദയം നിറയെ ചിന്തകളുമായി ഏതാനും മണിക്കൂറുകൾ മുമ്പാണു് ഞാൻ തിരിച്ചെത്തിയതു്. മാതാപിതാക്കന്മാർ സാധാരണ യാത്ര കഴിഞ്ഞു വരുമ്പോൾ കൊച്ചുകുഞ്ഞുങ്ങൾക്കു് പലഹാരങ്ങളും സുഹൃത്തുകൾക്കു് അപൂർവ്വ വസ്തുക്കളും വാങ്ങിക്കൊണ്ടുവരാറുണ്ടല്ലൊ, ഞാനും എന്റെ മോളിയ്ക്കു് യാത്രയിൽ സമ്പാദിച്ച പലഹാരം അവിടെ എത്തിക്കുവാൻ ധൃതിപ്പെടുകയാണു്.

പ്രിയ സോദരി; പ്രതീക്ഷകളുടെ ഒരു വലിയ ഭാണ്ഡവുമായിട്ടാണു് കഴിഞ്ഞ ആഴ്ച ഇവിടെ നിന്നു് തീവണ്ടി കയറിയതു്. യാത്രക്കിടയിൽ നമ്മുടെ സുഹൃത്തുക്കളെ പലരേയും കണ്ടു. ചിലർ ഉന്നത ഡിഗ്രികൾ സമ്പാദിപ്പാനാണെങ്കിൽ മററു ചിലർ ഉദ്യോഗം സ്വീകരിയ്ക്കുവാൻ കത്തിച്ചുവിട്ട വാണം പോലെ ചീറിപ്പാഞ്ഞു നടക്കുകയാണു്. വണ്ടി ചൂളം വിളിച്ചു മോഷനായതോടെ എന്റെ പ്രതീക്ഷകൾ പൊങ്ങിവരുവാൻ തുടങ്ങി. ഞങ്ങൾ ചെന്നെത്തുന്ന പട്ടണം സുഖത്തിന്റേയും സമൃദ്ധിയുടേയും കലവറയായിരിക്കും. സമ്പന്നരും സംസ്കാരചിത്തരുമായ മനുഷ്യരുടെ സഹവാസം നിർല്ലോഭം ലഭിയ്ക്കും. അമ്മാച്ചന്റെ കുട്ടികളുമൊരുമിച്ചു് അദ്ദേഹത്തിന്റെ ഫാക്ടറിയിൽ സയിൻസ്സിന്റെ പുരോഗതികണ്ടു് അത്ഭുതപ്പെടാം. വണ്ടിയിൽ ഇടയ്ക്കു കയറിവന്ന ഭിക്ഷക്കാരന്റെ ദീനരാഗം എന്റെ ഈ സ്വപ്നചിന്തക്കു വിരാമമിട്ടു. അങ്ങിനെ ഞങ്ങൾ ആ പട്ടണത്തിൽ എത്തിച്ചേർന്നു. വ്യാപാരശാലകൾ, കൂട്ടംകൂടി നില്ക്കുന്ന ബസാർ, ക്രയവിക്രയത്തിന്റെ ബഹളം പിടിച്ച ബ്രോഡ്‌വെ, ഉല്ലാസഭരിതരുടെ കൂട്ടം വട്ടംകൂടിയിരുന്നു് ചുമ്മാ ലണ്ടൻ പറഞ്ഞു് സമയം കാററത്തു് പറപ്പിച്ചുവിടുന്ന പാർക്ക്. നയനമോഹനങ്ങളായ കാഴ്ചകൾ— എല്ലാം എന്റെ പ്രതീക്ഷപോലെ തന്നെ.



ഒരു ദിവസം ഞങ്ങൾ (കൊച്ചമ്മയും ബേബിയും ഞാനും) അമ്മാച്ചന്റെ ജീപ്പിൽ കാററുകൊള്ളുവാനായി ആ പട്ടണത്തിന്റെ മറുവശത്തേക്കു പോയി. അവിടത്തെ അന്തരീക്ഷം ഒന്നു വേറെ തന്നെ. നാണംമാത്രം മറച്ചിട്ടുള്ള ഒരു കറുത്ത കൂട്ടർ സ്ത്രീകളും പുരുഷന്മാരും. നാം കേട്ടിട്ടുള്ള കാട്ടാളരോ ഇവരെന്നു് എനിക്കു തോന്നിപ്പോയി. (അല്ല നിയമനിർമ്മാണസമിതിയിലെ പ്രതിനിധികൾക്കുവേണ്ടി വോട്ടുചെയ്ത പൌരന്മാരാണു് അവരും) പരിഷ്കാരത്തിന്റെ വാസനയേററിട്ടില്ലാത്തവർ—വിദ്യാഭ്യാസം തൊട്ടുതീണ്ടിയിട്ടുപോലുമില്ലാത്തവർ—ശുചിത്വമെന്തെന്നറിഞ്ഞിട്ടില്ലാത്തവർ. കാളവണ്ടിയും കഴുതവണ്ടിയുമാണു് അവരുടെ ബ്യൂക്കും പോണ്ടിയാക്കും. പട്ടണത്തിന്റെ മറുവശം തന്നെ പല്ലാപാറേറൻ സാരിപോലെ. വളരെ പ്രയാസപ്പെട്ടാണു് ഞങ്ങൾ അവരുടെ സംസാരം മനസ്സിലാക്കിയതു്. അവർ പരാതിപ്പെടുന്നു. അവർക്കാർക്കും സ്കൂൾ വിദ്യാഭ്യാസമില്ല—വൈദ്യസഹായം ശരിക്കു് ലഭിക്കുന്നില്ല. ചില ചില്ലറ കൃഷികളാണു് ധനാഗമമാർഗ്ഗങ്ങൾ. ഏതോ ഒരു മിഷ്യനറിയുടെ സുവിശേഷപ്രസംഗം പണ്ടൊരിയ്ക്കൽ അവർ കേട്ടിട്ടുണ്ടു്. അത്രയാണു് ക്രിസ്തുവിനെ കുറിച്ചുള്ള അവരുടെ പരിജ്ഞാനം.

അടുത്തദിവസം ഞങ്ങൾ അവിടെയുള്ള ഒരു അണകെട്ടു് കാണുവാൻ പോയി. അതിരാവിലെ തന്നെ അതിന്നായി തീവണ്ടിസ്റ്റേഷനിലെത്തി. അനവധി ആളുകൾ അവിടെ കിടക്കുന്നു. കെട്ടിടത്തിൽ മാത്രമല്ല ആ സ്റ്റേഷൻ വളപ്പിലും. ഞാൻ പറഞ്ഞു. കാലത്തെ വണ്ടിക്കുപോലും ഇത്ര വളരെ യാത്രക്കാരൊ? കൊച്ചമ്മ തിരുത്തി: അവർ യാത്രക്കാരല്ല. ഒരേടമില്ലാഞ്ഞിട്ടു് സ്റ്റേഷൻ ആക്രമിച്ചു് കൈവശംവെച്ചു കഴിഞ്ഞുകൂടുന്നവരാണു്. മേൽവിലാസമില്ലാത്ത ആ ചരക്കുകൾ നോക്കി ഞാൻ അത്ഭുതപ്പെടുകതന്നെ ചെയ്തു. കയറികിടക്കുവാൻ കിടപ്പിടവും ആഹാരംകൊള്ളുവാൻ പ്രവൃത്തിയുമില്ലാതെ ചലിക്കുന്ന ഗ്രാമം.

നിനക്കറിയാമല്ലോ ഞാൻ ഒരു ആസ്പത്രി സ്നേഹിയാണെന്നു്. ഈ സന്ദർശനാവേളയിൽ ചെറുതും വലുതും മൂന്നു നാലു് ആസ്പത്രികളിൽ ഞാൻ പോയിരുന്നു. പക്ഷെ ഞാൻ അധികം രോഗികളെ ദർശിച്ചതു് ആ പട്ടണത്തിന്റെ മറുവശത്തുള്ള പൊതുനിരത്തുകളിലാണു്. രോഗികളുടെ കാഴ്ചബംഗ്ലാവാണു് അവയിലൊന്നു്. എല്ലാതുറകളിലും പെട്ടരോഗികളുടെപ്രതിനിധികളെ അവിടെ കാണാം. ഗവൺമെണ്ടിന്റേയോ മുൻസിപാലിററിയുടേയോ കണ്ണു് അവിടെ എത്തിയിട്ടില്ല. അവരും ജീവിക്കുന്നു.

മോളീ, ഞാൻ നിനക്കുള്ള പലഹാരം പൊതിഞ്ഞുകെട്ടുന്നു, മേൽ കണ്ടവരുടെ വർഗ്ഗം എല്ലാ സ്ഥലത്തുമുണ്ടു്. അതുകൊണ്ടു് അവിദ്യരുടെ കൂട്ടത്തിനു്, അപരിഷ്കൃതരുടെ വർഗ്ഗത്തിനു് അശരണരുടെ ആയിരങ്ങൾക്കു്, അനാരോഗ്യരുടെ അയ്മ്പതിനായിരങ്ങൾക്കു് നിന്നിൽനിന്നു് എന്തു പ്രതീക്ഷിക്കാം. ഈ ചോദ്യമാണു് കഴിഞ്ഞ യാത്രയിൽ നിനക്കായി ഞാൻ സമ്പാദിച്ച പലഹാരം. നീ ഇതു ഭക്ഷിക്കുന്തോറും (ചിന്തിക്കുന്തോറും) കൂടുതൽ രുചിപ്രദമായി തോന്നും. നീയും അനന്തരതലമുറയും ഭക്ഷിച്ചാൽ തീരാപോകാത്തതാണു് ഈ പലഹാരം ശാന്തമായിരുന്നു് ഭക്ഷിക്കൂ.

ഞാനൊരു യുവതി. ഭർത്താവിന്റെ ആജ്ഞകൾക്കു അധീനയാകേണ്ടവൾ എന്തുചെയ്യുവാനാണെന്നു നീ ചോദിച്ചേക്കാം. ഞാൻ മറുപടിപറയുന്നു. ഒരു ക്രിസ്തീയമാതാവിനടുത്തതു നീ ചെയ്താൽ മതി. നിന്റെ മക്കളെ ദൈവഭക്തിയിൽ നീ വളർത്തുമെങ്കിൽ, ദാനശീലം അവരിൽ പരിപോഷിപ്പിക്കുമെങ്കിൽ—നീ നിന്റെ കടമകൾ നിറവേററികഴിഞ്ഞു. നിന്റെ അന്ത്യകാലം സമാധാ

നപ്രദവും സംതൃപ്തിപരവുമല്ലാതെയിരിപ്പാൻ ഇട വരുകയില്ല. സന്താനം ദൈവത്തിൻെറ ദാനമാണു്. മോളിയുടെ ഒരു പുത്രനെ അഹിദ്യയുടെ ഉന്നമനത്തിനായി ബലി അർപ്പിയ്ക്കുമെങ്കിൽ, തങ്കമ്മ അവളുടെ ഒരു മകളെ ആധുരസേവനത്തിനായി നീക്കിവയ്ക്കുമെങ്കിൽ, സൂസി അവളുടെ ഒരു മകനെ ക്രസ്തീയവെളിച്ചപ്രകാശനത്തിന്നായി മാററിനിർത്തുമെങ്കിൽ, മോളി; മേൽ കാണിച്ച ഓരോ വർഗ്ഗത്തിനും അതു് ഓരോ വൻ നിധിയായിരിക്കും. സ്ത്രീയുടെപരിപൂർണ്ണസ്വാതന്ത്ര്യത്തിൽ പെട്ടതല്ലല്ലോ ഈ 'നീക്കിവയ്ക്കൽ' എന്നു് ചോദിച്ചേക്കാം. ശരി. പക്ഷെ പുരുഷനേക്കാൾ കൂടുതൽ സ്ത്രീ വിചാരിക്കുന്നെങ്കിൽ അവർക്കു് ചെയ്യുവാൻ സാധിക്കും. മക്കൾക്കു പ്രേരണ മാതാവിൽ നിന്നല്ലെ.?

എൻെറ പലഹാരത്തിൻെറ ബാക്കി
അടുത്ത കത്തിൽ

എന്നു്,

നിൻെറ സുഹൃൽസംഘത്തിലെ വിനീതാഗം
റോസ്.

# ★ സീയോൻ സഞ്ചാരി II. തുടർച്ച ★

Fr. V. C. Gheovarghese, B. A.



## ഭക്തിജീവിതം

ഭക്തി ഏതു ജീവിതസരണിയിലും പ്രായോഗികമാക്കുവാൻ കഴിയും. ഭൂമിയിലെ വൃക്ഷങ്ങളും ചെടികളും വിവിധങ്ങളായ ഫലം പുറപ്പെടുവിക്കണമെന്നാണു് സ്രഷ്ടാവു് ഉദ്ദേശിച്ചിരിക്കുന്നതു്. ഇതുപോലെ ഭക്തന്മാർ വിവിധസ്ഥാനങ്ങളിൽ പ്രവർത്തിച്ചു് അതാതു് സ്ഥാനത്തിനൊത്ത ഫലം പുറപ്പെടുവിക്കണമെന്നു് ദൈവം ഇച്ഛിക്കുന്നു. വിവാഹിതരും, അവിവാഹിതരും, പ്രഭുക്കന്മാരും, തൊഴിലാളികളും, ധനവാന്മാരും, ഭൃത്യന്മാരും, അവരവരുടെ ജീവിതനിലയിൽ ഭക്തി പരിശീലിക്കണം. ഓരോരുത്തരും താന്താൻെറ ജ്ഞാനത്തിനും, ശക്തിക്കും, ജോലിക്കും, ചുമതലകൾക്കും, അനുസരണമായി ഭക്ത്യഭ്യസനം ചെയ്യേണ്ടതാണു്. ഭൃത്യൻ സന്യാസിയെപ്പോലെ പകൽ മുഴുവനും ദൈവാലയത്തിൽ കഴിച്ചുകൂട്ടണമെന്നു് ദൈവം ഉദ്ദേശിച്ചിട്ടില്ല. ഒരു മെത്രാൻ യീഹീദായക്കാരനെപ്പോലെ ഏകാന്തവാസം ചെയ്യണമെന്നു നിർദ്ദേശിച്ചിട്ടില്ല. ഗൃഹസ്ഥാശ്രമസന്യാസവ്രതക്കാരെപ്പോലെ ദാരിദ്ര്യം, കന്യാവ്രതം, അനുസരണം, എന്നീ മൂന്നു വ്രതങ്ങൾ എടുക്കുവാൻ ആവശ്യമില്ല. എന്നാൽ അജ്ഞാനികളും, കപടവേഷക്കാരും അവിവേകമായി ചെയ്യുന്ന തെററുകൾ കണ്ടിട്ടു് ലോകം യഥാർത്ഥ ഭക്തിയെപ്പോലും അപഹസിക്കാൻ ഇടയാകുന്നു.

യഥാർത്ഥഭക്തി യാതൊരു ജീവിതസരണിയിലും അപ്രായോഗികമല്ല; നേരെ മറിച്ചു് ഏതു ജീവിതമാർഗ്ഗത്തേയും ഭക്തി ശ്രേഷ്ഠതരമാക്കിത്തീർക്കയാണു് ചെയ്യുന്നതു്. ഒരാളുടെ ന്യായമായ ജോലിക്കു യോജിക്കാത്തതായ ഭക്തിയെ കപടഭക്തി എന്നു വേണം പറവാൻ. പുഷ്പങ്ങളിൽ നിന്നും പല ജന്തുക്കൾ തേൻ നുകരുന്നതു് നിങ്ങൾ കണ്ടിട്ടില്ലെ? അതു് പുഷ്പങ്ങൾക്കു് യാതൊരു കേടും വരുത്തുന്നില്ല എന്നു മാത്രമല്ല ആ പുഷ്പങ്ങളുടെ ജീവിതോദ്ദേശത്തെപോലും ലക്ഷ്യത്തിലെത്തിക്കുവാൻ അത്യാവശ്യങ്ങളായിട്ടാണു് കാണുന്നതു്. ഇതുപോലെ തന്നെ ഏതു് ജീവിതമാർഗ്ഗത്തിലും ഭക്തികൂടെ ഉണ്ടായാൽ ആ ജീവിതത്തെ അതു് നശിപ്പിക്കുന്നില്ലെന്നു് മാത്രമല്ലാ അതിനെ കുറെക്കൂടി സംശുദ്ധമാക്കിത്തീർക്കയാണു് ചെയ്യുന്നതു്. രത്നക്കല്ലുകൾ തേനിൽ ഇട്ടിരുന്നാൽ കൂടുതൽ ശോഭ വരുമെന്നു



പറയാറുണ്ടു്. ഇതുപോലെ നിങ്ങൾ സ്വീകരിച്ചിരിക്കുന്ന ഏതു് ന്യായമായ ജീവിതപദവിയും ഭക്തിയാകുന്ന തേനിൽ നിമഗ്നമാകുന്നപക്ഷം ആ ജീവിതം കുറെക്കൂടി തേജസ്സുരിക്കപ്പെടും. ഭക്തിയോടുകൂടിയ ദാമ്പത്യജീവിതം ദൈവത്തിനു് എത്ര പ്രസാദകരവും, ജീവിതാദ്ധ്യയനത്തിൽ എത്ര സഹായകരവും ആണു്! ഭക്തിയോടുകൂടിയ അദ്ധ്യാപകവൃത്തി അവനെ ശ്രേഷ്ഠഗുരുവാക്കുമെന്നു മാത്രമല്ല അവൻ ഇടപെടുന്ന അനേകം യുവഹൃദയങ്ങളെ ദൈവസാമീപ്യത്തിലേക്കു് ആനയിക്കുകയും ചെയ്യും. എന്നാൽ പാപകരമായ ഒരു തൊഴിൽ സ്വീകരിക്കുവാൻ ക്രിസ്ത്യാനിക്കു് ഒരിക്കലും നിവ്വഹമല്ല. ഏതു യോഗ്യമായ തൊഴിലും ഭക്തിയോടെ സ്വീകരിക്കുമ്പോൾ അതു ഹൃദ്യതരമാകുന്നതാണു്. ഭാരമേറിയ ജോലികൾ ഭക്തിയോടെ നടത്തുവാൻ തുടങ്ങുമ്പോൾ അവയിൽ ഒരു മാധുര്യം കണ്ടെത്താറുണ്ടു്.

അബ്രാഹാം ഇസഹാക്കു് യാക്കോബു് എന്ന പിതാക്കന്മാർ സന്യാസിമാരായിരുന്നില്ലെങ്കിലും ഭക്തന്മാരായിരുന്നല്ലോ. യോബും ഭക്തിയിൽ എത്ര ഉന്നതി പ്രാപിച്ചു. സാറ, റിബേക്കാ എന്നിവരും ഭക്തരല്ലേ. യൌസേപ്പു്, ദാനിയേൽ എന്നിവർ രാജ്യതന്ത്രജ്ഞന്മാരായിരുന്നു. ദാവീദു്, യഹിസ്കിയാവു് എന്നിവർ ഭക്തന്മാരായ രാജാക്കന്മാരായിരുന്നു. ആശാരി പണിചെയ്തിരുന്ന യൌസേപ്പും ഭക്തിയിൽ മികച്ചു് വന്നില്ലേ. അക്വിലാവും, പ്രിസ്കില്ലയും ഭക്തരായിരുന്നില്ലേ. രക്താംബര കച്ചവടക്കാരി ലുദിയാ ഭക്തശിരോമണിയായില്ലേ. പട്ടാളത്തിൽ ഇരുന്ന കൊർന്നേല്യോസിനെ ദൈവം ഭക്തനായി കണ്ടെത്തിയില്ലേ. ഇങ്ങനെ അനേക തൊഴിലുകളിലും പുണ്യപൂർണ്ണത പ്രാപിച്ചവരുണ്ടു്. അതിനാൽ പാപമല്ലാത്ത ഏതു തൊഴിലിൽ ഇരുന്നാലും ഭക്തിയിൽ ജീവിക്കുവാൻ കഴിയുന്നതാണു്. എന്നാൽ സന്യാസിയുടെ ഭക്തിപൂർണ്ണതയല്ല വിവാഹിതൻെറതു്. ചിലർ ഏകാന്തജീവിതത്തിൽ അധഃപതിച്ചിട്ടുണ്ടു്. ലൌകികന്മാരുടെ ഇടയിൽ പലരും പുണ്യവാന്മാരും ആയിട്ടുണ്ടു്. "പിച്ച"ക്കാരിലും പരിശുദ്ധന്മാരുണ്ടു്. ലാസർ എവിടെകിടന്നാണു് യോഗ്യനായിതീർന്നതു്. സോദോം നഗരത്തിൽ നീതിമാനായിരുന്ന ലോത്തു് ഏകാന്തസ്ഥലത്തു് ചെന്നപ്പോൾ പാപത്തിൽ അകപ്പെട്ടതു് നാം വായിച്ചിട്ടില്ലയോ? അതിനാൽ ഇന്ന സ്ഥലത്തിരുന്നിട്ടാണു് ഭക്തിയിൽ ജീവിക്കാൻ സാധിക്കാത്തതു് എന്നു പറയുന്നതു് അബദ്ധമാണു്. എവിടെയായിരുന്നാലും ഭക്തിയിൽ വർദ്ധിക്കുന്നതിനു് അതാതു് ജീവിതാന്തസ്സിനു് ഒത്തവണ്ണം ശ്രമിക്കണം.

എന്നാൽ ഭക്തിജീവിതത്തിൽ ഒരു ആത്മീയ ഉപദേഷ്ടാവു് വേണമെന്നുള്ളതു് വളരെ പ്രധാനമായ സംഗതിയാണു് ഒരു ഉററസ്നേഹിതൻ വിലയേറിയ ഒരു കോട്ടയാണു്. അങ്ങിനെ ഒരു ശരിയായ ഉപദേഷ്ടാവിനെ കണ്ടെത്തുന്നവൻ വിലയേറിയ ഒരു നിക്ഷേപം കണ്ടെത്തി എന്നു് പറയാതെ നിവൃത്തിയില്ല. സാത്താൻെറ വഞ്ചനകളെ കാണുവാൻ നമുക്കു് കണ്ണില്ലാതാകും. അപ്പോൾ ആത്മീയ ഉപദേഷ്ടാവുണ്ടെങ്കിൽ വലിയ രക്ഷയായിരിക്കും. നിരാശകളും സംശയങ്ങളും ഉണ്ടാകുന്ന നേരത്തു് കണ്ണടച്ചു് ആത്മീയോപദേഷ്ടാവിനെ അനുസരിച്ചാൽ അപകടം കൂടാതെ അക്കരെ എത്തുപെടാം. ഇങ്ങനെയുള്ള സ്നേഹിതനെ എവിടെ കിട്ടും? ആർക്കു ലഭിക്കും? ഇതു് ഇന്നും എനിക്കു് ഒരു ചോദ്യചിഹ്നമാണു്. ആത്മാവിൻെറ ഉപദേഷ്ടാവിനെ ആയിരങ്ങളിൽ നിന്നു് തിരഞ്ഞെടുക്കണം. ഈ ദിവ്യമായ ഉദ്യോഗത്തിനു് വരമുള്ളവർ വളരെ ദുർലഭമാണു്. ആത്മഗുരു ദയാലുവായിരിക്കണം. ജ്ഞാനിയായിരിക്കണം, വിവേകമുള്ളവനായിരിക്കണം. ഇവയിൽ ഒന്നില്ലാത്തവനെ ആത്മഗുരുവാക്കിയാൽ അപകടമാണു്. ഇങ്ങനെ ഒരു ഗുരുവിനെ ഒരാൾക്കു കിട്ടിപ്പോയാൽ അയാൾക്കു് ക്രിസ്തീയപൂർണ്ണതയിലേക്കു പിന്നെ പറന്നു കയറാനൊക്കും. ഇന്നത്തെ പരിസരത്തിൽ കിട്ടാൻ പ്രയാസം. ഗുരുക്കന്മാരാകുവാൻ പലർക്കു് കഴിയുമോ എന്നു് ഞാൻ പരീക്ഷിച്ചു നോക്കീട്ടുണ്ടു്. ആത്മീയരംഗത്തിൻെറ അക്ഷരമാലപോലും പഠിച്ചിട്ടില്ലാത്ത ഒരാൾ ആണെന്നു് അറിഞ്ഞാൽ പിന്നെ അയാളെ എങ്ങിനെ ഗുരുവാക്കും. താങ്കൾ കാണാത്തതായ വഴിയിൽ വേറൊരാളെ നടത്തുന്നതെങ്ങിനെ? ഇങ്ങിനെ ഒരു ഗുരുവിനെ

കിട്ടാത്തിടത്തോളം ഭക്തിസംവർദ്ധകങ്ങളായ പുസ്തകങ്ങൾ വായിക്കയും ഏറെക്കുറെ ആത്മീയരംഗത്തിൽ പരിചയമുണ്ടെന്നു് നിങ്ങൾക്കു് ഉത്തമബോധമുള്ളവരോടു് ആത്മീയപുസ്തകങ്ങളിൽ നിന്നു് കിട്ടുന്ന അറിവിനെ വച്ചുകൊണ്ടു് പ്രായോഗിക മാർഗ്ഗങ്ങൾ ചർച്ചചെയ്യുകയും ചെയ്യുക-കർത്താവു് വഴി നടത്തുവാൻ മുട്ടിപ്പോടെ പ്രാർത്ഥിക്കയും വേണം. എന്നാലും അനേകം അപകടങ്ങളിൽ ചാടുന്നതാണു്. എങ്കിലും പരമാർത്ഥത വെടിയാതിരിക്കുകയും, തീക്ഷ്ണത കുറയാതിരിക്കുകയും, വിശ്വാസം ചോർന്നുപോകാതിരിക്കയും, ആത്മീയപുസ്തകങ്ങൾ പാരായണം ചെയ്യുകയും, കുമ്പസാരം കുർബ്ബാന ഇവയിൽ വളരെ താല്പര്യം ഉണ്ടായിരിക്കയും, പരോപകാരമനസ്ഥിതി വളർത്തുകയും, എല്ലാററിന്റെയും മകുടമായി രഹസ്യമായ ധ്യാനം ഉണ്ടായിരിക്കയും ചെയ്താൽ സാവധാനത്തിലാണെങ്കിലും മുമ്പോട്ടു് തന്നെ പോകാൻ സാധിക്കും. എന്നാൽ ഭീരുക്കൾക്കും, സംശയിക്കുന്നവർക്കും ഭക്തിമാർഗ്ഗം ഒരിക്കലും യോജിക്കയില്ല. ധൈര്യവും സ്ഥിരതയും മഹാമനസ്കതയും ഉണ്ടായിരിക്കതന്നെ വേണം.

അടുത്ത ലേഖനത്തിൽ ഭക്തിജീവിതത്തിന്റെ പ്രാരംഭത്തെപ്പററി ചർച്ച ചെയ്യാം.

(തുടരും)

---

# ★ "അപ്പോക്രീപ്പാ" II. തുടർച്ച ★

## BIBLE STUDY

(Fr. K. C. Markos)

അപ്പോക്രീപ്പാ പുസ്തകങ്ങൾ ചിലക്കു് സ്വീകാര്യമല്ലാത്തതിന്റെ ചില കാരണങ്ങൾ കൂടി ഉദ്ധരിച്ചിട്ടു് അതിന്റെ ഗുണവശങ്ങളിലേക്കു കടക്കാം. അപ്പോക്രീപ്പായിൽ ചിലഭാഗത്തു് വേദാനുസരണമല്ലാത്തവയെന്നു് തോന്നിക്കുന്ന ചില കെട്ടുകഥകളും ചരിത്രത്തിനുംമതശാസനങ്ങൾക്കും എതിരായ ചില സംഭാഷണ ശകലങ്ങളും അവിടവിടെ കാണ്മാനുണ്ടു്.

ഉദാഹരണമായി തൂബീദു് 6-ാം അ: 1—8. വരെ വാക്യങ്ങൾ. "അവർ അങ്ങനെ യാത്രചെയ്തു് വൈകുന്നേരം തെഗ്രീസു് (Tigris) നദിയിങ്കൽ വരികയും അവിടെ രാപാർക്കയും ചെയ്തു. യൌവ്വനക്കാരൻ കുളിപ്പാനായി നദിയിൽ ഇറങ്ങിയപ്പോൾ ഒരു മത്സ്യം അവനെ വിഴുങ്ങുവാൻ ഓടിവന്നു. അപ്പോൾ ദൈവദൂതൻ അവനോടു് മത്സ്യത്തെ പിടിക്കുക എന്നു് കല്പിച്ചു. അവൻ മത്സ്യത്തെ പിടിച്ചു കരയ്ക്കു വലിച്ചുകയററി. ദൈവദൂതൻ അവനോടു് നീ മത്സ്യത്തെ പിളന്നു് അതിന്റെ ചങ്കും, കരളും, കട്ടും എടുത്തു് ഭദ്രമായി സൂക്ഷിച്ചു വയ്ക്കുക എന്നു പറഞ്ഞു. യൌവ്വനക്കാരൻ ദൈവദൂതൻ കല്പിച്ചതുപോലെ ചെയ്തു. അവർ മത്സ്യത്തെ പാകംചെയ്തു് ഭക്ഷിച്ചശേഷം യാത്ര പുറപ്പെട്ടു് എക്ബത്തായിനോടു് സമീപിക്കുന്നതുവരെ വന്നു. അപ്പോൾ യൌവനക്കാരൻ മാലാഖായോടു് സഹോദരാ, അസറിയായെ, മത്സ്യത്തിന്റെ ചങ്കും, കരളും, കട്ടും കൊണ്ടുള്ള പ്രയോജനം എന്താണെന്നു് ചോദിച്ചു.

ദൂതൻ അവനോടു് "ചങ്കും കരളും എന്തിന്നു വെച്ചാൽ ഒരു പിശാചോ, ദുരാത്മാവോ ആരെയെങ്കിലും ഉപദ്രവിക്കുന്നപക്ഷം പുരുഷനായാലും, സ്ത്രീയാലും ആ ആളിന്റെ മുൻപിൽ നാം ഇതു് പുകയ്ക്കുന്നതായാൽ പിന്നീടു് ഉപദ്രവം ഉണ്ടാകുകയില്ലാ, കട്ടിനെപ്പററി ആണെങ്കിൽ വെള്ളെഴുത്തുള്ള ഒരുവന്റെ കണ്ണിൽ അതു തേച്ചാൽ കണ്ണു് സുഖപ്പെടും "എന്നും പറഞ്ഞു" അപ്പോക്രീപ്പായിൽ പെട്ട യൂദിത്തി (Judith) എന്ന പുസ്തകം 9-ാം അ: 10-ാം വാക്യം യൂദിത്തിയുടെ പ്രാർത്ഥനയുടെ ഒരു ഭാഗമാണു് അതിൽ കാണുന്നതു്.



"എന്റെ അധരത്തിന്റെ വഞ്ചനയാൽ യജമാനനെ ദാസനായും ദാസനെ യജമാനനായി കലഹിപ്പിക്കണമെ. ഒരു സ്ത്രീയുടെ കയ്യാൽ അവരുടെ ഗർവ്വത്തെ നശിപ്പിക്കണമെ." അപ്പോക്രീപ്പാ പുസ്തകങ്ങളിലെ കഥാസാരം പിന്നാലെ പ്രസ്താവിച്ചുകൊള്ളാം. മക്കാബിയരുടെ രണ്ടാം പുസ്തകം, രണ്ടാം അദ്ധ്യായം അപ്പോക്രീപ്പായിലെ ചില തെററുകളെ ചൂണ്ടിക്കാണിക്കുന്നു. ഈ അദ്ധ്യായത്തിൽ ബാബിലോൺ അടിമയുടെ കാലത്തു യെറമിയാപ്രവാചകൻ യഹോവായിൽ നിന്നു് അരുളപ്പാടുണ്ടായതു അനുസരിച്ചു് സഭയിൻ കൂടാരവും, സാക്ഷിയിൻപെട്ടകവും, ധൂപപീഠവും മററു ഉപകരണങ്ങളും, എടുത്തു് യഹോവാ മോശെക്കു് പ്രത്യക്ഷനായ മലയിൽ ഒരു ഗുഹയിൽ ശത്രുക്കൾ അപഹരിക്കാതെ ഒളിച്ചുവച്ചു എന്നും ഇസ്രായേൽ ജനം ചിതറിപ്പാർക്കുന്ന രാജ്യങ്ങളിൽ നിന്നു് കനാൻനാട്ടിലേക്കു എപ്പോൾ തിരിച്ചു വരുമോ ആ കാലംവരെ അതു് അവിടെ സുരക്ഷിതമായിരിക്കുമെന്നും മററും വിവരിക്കുന്നുണ്ടു്. അപ്പോക്രീപ്പായെപ്പററി മേൽപ്പറഞ്ഞ പോലുള്ള ചില പിശകുകൾ അല്പമായി ചൂണ്ടികാണിപ്പാനുണ്ടെങ്കിലും അതിന്റെ ഗുണവശങ്ങൾ നാം ഗ്രഹിക്കേണ്ടതാണു്.

പഴയനിയമത്തിലെ അവസാന പുസ്തകമായ മലാഖി മുതൽ പുതിയ നിയമത്തിലെ ആദ്യപുസ്തകമായ മത്തായിവരെയുള്ള മൂന്നുനാലു് നൂററാണ്ടുകൾകൊണ്ടു് (Hidden Centuries) യഹൂദചിന്താഗതിയിൽ വന്നുകൂടിയ വ്യതിയാനങ്ങളെപ്പററിയും, ആ കാലഘട്ടത്തിലെ ഇസ്രായേൽ ചരിത്രത്തെപ്പററിയും അപ്പോക്രീപ്പാപുസ്തകങ്ങൾ പ്രസ്പഷ്ടമായി നമ്മെ കാണിച്ചുതരുന്നു എന്നുള്ളതു് അതിന്റെ വിശേഷങ്ങളിൽ പ്രാധാന്യം അർഹിക്കുന്നതാണു്. റോമൻ കത്തോലിക്കു് സഭ എ. ഡി. 1545 നും, 1563 നും ഇടയ്ക്കു് ത്രെന്തിൽ (Trent) കൂടിയ സുന്നഹദോസുകളിലെ നിശ്ചയങ്ങളാൽ അപ്പോക്രീപ്പാ പുസ്തകങ്ങളെ പഴയനിയമത്തിലെഇതരപുസ്തകങ്ങളെപ്പോലെ ദൈവ നിശ്വാസനീയങ്ങളായ (inspired) പഴയനിയമഭാഗങ്ങളായി സ്വീകരിക്കുകയും പീയൂസ്സു് നാലാമൻ മാർപാപ്പായുടെ കാലത്തു് അപ്രകാരം സ്വീകരിക്കുകയും ചെയ്തിട്ടുള്ളതാണു്. അപ്പോക്രീപ്പായിൽ മിശിഹായ്ക്കു് മുൻപു് മുന്നൂറു് മുതൽ മുപ്പതു വരെയുള്ള ദീർഘവർഷങ്ങൾക്കിടയിൽ ഉണ്ടായിട്ടുള്ള പല പുസ്തകങ്ങൾ ഉൾപ്പെടുന്നുണ്ടു്. പഴയനിയമത്തിന്റെയും, പുതിയ നിയമത്തിന്റെയും ഇടയ്ക്കുള്ള ആ കാലഘട്ടത്തിൽ അന്തിയോക്കസു്, എപ്പിപ്പാനസു് തുടങ്ങിയ യവനരാജാക്കന്മാരും അവരുടെ സൈന്യാധിപന്മാരും യഹൂദരോടു് യുദ്ധം ചെയ്തു് അവരെ പീഡിപ്പിച്ചപ്പോൾ യൂദാ മക്കാബിയും സഹോദരന്മാരും, അവരുടെ ജാതിയേയും രാജ്യത്തെയും പീഡയിൽനിന്നു് രക്ഷിച്ചതിന്റെയും, മററും ചരിത്രം അപ്പോക്രീപ്പായിൽ നിന്നു് ഗ്രഹിക്കാവുന്നതാണു്. മേൽപ്പറഞ്ഞ കാലഘട്ടത്തിൽ എഴുതപ്പെട്ട ശലോമോന്റെ ജ്ഞാനം എന്ന പുസ്തകം 7-ാം അ: 26-27 വാക്യങ്ങളിൽ ജ്ഞാനത്തെ ദൈവപുത്രനോടു് ഉപമിച്ചിരിക്കുന്നതായി കാണാം. എങ്ങിനെയെന്നാൽ 'ദൈവശക്തിയുടെ കളങ്കമില്ലാത്ത പ്രതിഛായയും തന്റെ നന്മയുടെ സാദൃശ്യവും എല്ലാകാലത്തും ദൈവജനത്തെ വഴി നടത്തുകയും ഭരിക്കയും ചെയ്യുന്ന ഉപാദ്ധ്യായനും എന്നു് ജ്ഞാനത്തെ വർണ്ണിക്കയും അതിനു് ആളത്വം സങ്കല്പിച്ചു് (Personify) അതിനെ വചനമായ ദൈവത്തോടു് ഉപമിക്കയും ചെയ്യുന്നു. ഇതു് യോഹന്നാന്റെ സുവിശേഷത്തിൽ വിവരിക്കുന്ന ആദിയിൽ ഉണ്ടായിരുന്നതും കാണപ്പെടാത്ത ദൈവത്തിന്റെ സാദൃശ്യവും, എല്ലാ മനുഷ്യരേയും പ്രകാശിപ്പിക്കുന്ന പ്രകാശവുമായ ദൈവപുത്രനെപ്പററിയുള്ള ഒരു മുൻസൂചന മാത്രമാണു്. ദൈവപുത്രന്റെ മനുഷ്യാവതാരത്തെ സ്വാഗതം ചെയ്യുവാൻ യഹൂദഹൃദയങ്ങളെ ഒരുക്കുവാൻ തക്ക പല സൂചനകളും അപ്പോക്രീപ്പായിൽ ചില ഭാഗങ്ങളിൽ കാണ്മാനുണ്ടു്. ഈ പുസ്തകങ്ങൾക്കു് പ്രാധാന്യം കൊടുക്കുവാനുണ്ടായ മറെറാരു കാരണം യഹൂദജനത്തിനുമാത്രം ഉള്ളതെന്നു് വിചാരിക്കപ്പെട്ടിരുന്ന ചില പ്രത്യേകതകളെ മാററിവച്ചു് ദൈവം എല്ലാ മനുഷ്യരേയും സ്നേഹിക്കുന്നു എന്നും, എല്ലാവരോടും നീതിയായി പെരുമാറുന്നു എന്നും. എല്ലാ മനുഷ്യരും തന്നെ ആത്മാവിലും സത്യത്തി




# ചാരിത്രം
## അഥവാ
## അസ്കലോനിലെ വ്യാപാരി

പിതാക്കന്മാരുടെ പറുദീസായിൽനിന്നു് തർജ്ജിമ

(കടവിൽ പൌലൂസ്സ് റമ്പാൻ)

അസ്കലോനിൽ ഒരു വ്യാപാരി ഉണ്ടായിരുന്നു. അയാൾ പലരോടായി ധാരാളം പണം കടം വാങ്ങി സ്വന്തമായി ഒരു കപ്പൽ കൂലിക്കെടുത്തു് കടലിൽയാത്രതിരിച്ചു. ഒരു വലിയ കൊടുങ്കാററു അയാൾക്കെതിരായി ഉണ്ടാകയും അയാളുടെ കൈവശമുണ്ടായിരുന്നതെല്ലാം നഷ്ടമാകയും ചെയ്തു. അയാൾമാത്രം രക്ഷപെട്ടു.

അയാൾ തിരിച്ചു പട്ടണത്തിൽ എത്തിയപ്പോൾ അയാളുടെ കടമുടമസ്ഥന്മാർ അയാളെ പിടികൂടി അയാളുടെ വീട്ടിലുണ്ടായിരുന്ന സർവ്വവും വിററു് അയാളെ തടവിലാക്കി. അയാളോടു അവർ ഒരു കരുണ കാണിച്ചതു്, അയാൾക്കു ഭക്ഷണം യാചിച്ചു കൊണ്ടുവന്നു കൊടുപ്പാൻ അയാളുടെ ഭാര്യയെ വിട്ടുകൊടുത്തു. അവൾ പടിതോറും നടന്നു് അയാൾക്കുവേണ്ടി ഭക്ഷണം യാചിച്ചു. ഒരു ദിവസം അവൾ ഭർത്താവുമൊന്നിച്ചു് ഭക്ഷണത്തിനിരിക്കെ, ആ പട്ടണത്തിലെ പ്രധാനികളിലൊരാൾ തടവിൽ കിടക്കുന്നവർക്കു ധർമ്മംകൊടുക്കാൻ ജയിലിലേക്കു വന്നു. അയാൾ ഇവളെകണ്ടു മോഹിച്ചു; എന്തുകൊണ്ടെന്നാൽ അവൾ സുന്ദരിയായിരുന്നു. അയാൾ തന്റെ ദാസനെ വിട്ടു് അവളെ വിളിപ്പിച്ചു. എന്നാൽ അയാൾ ധർമ്മം കൊടുക്കാനായിരിക്കും വിളിച്ചതെന്നു വിചാരിച്ചു അവൾ ചെന്നു. അയാൾ അവളെ വിളിച്ചു രഹസ്യമായിട്ടിപ്രകാരം ചോദിച്ചു. "നീ ഇവിടെ വന്നതെന്തു്?" അവൾ വിവരമെല്ലാം അറിയിച്ചു. അയാൾ അവളോടു "ഞാൻ നിന്റെ ഭർത്താവിന്റെ കടത്തിന്റെ മൂന്നിലൊന്നു വീട്ടിയാൽ ഈ രാത്രിയിൽ നിനക്കു എന്നോടുകൂടെ ശയിക്കാമോ' എന്നു ചോദിച്ചു. ആ പതിവ്രതയും സ്വതന്ത്ര്യയുമായ സ്ത്രീ മറുപടി പറഞ്ഞു. "അപ്പോസ്തോലൻ" ഒരു സ്ത്രീക്കു് അവളുടെ സ്വന്ത ശരീരത്തിന്മേൽ അധികാരമില്ല, അതു അവളുടെ ഭർത്താവിനുള്ളതാണു്." എന്നു പറഞ്ഞിരിക്കുന്നതായി ഞാൻ കേട്ടിട്ടുണ്ടു്, ഞാൻ എന്റെ ഭർത്താവിനോടു് ആദ്യമെ ഒന്നു ചോദിക്കട്ടെ; അദ്ദേഹം എന്നോടാജ്ഞാപിക്കുന്നതുപോലെ ഞാൻ ചെയ്യാം" അതു പറഞ്ഞിട്ടു് അവൾ ചെന്നു ഭർത്താവിനോടു വിവരം പറഞ്ഞു. അയാൾ കുണ്ഠിതപ്പെട്ടു് കരയുകയും അവളോടു് "നീ ചെന്നു അയാളോടു് 'ഞാൻ എന്റെ ഭർത്താവിനോടു പറഞ്ഞിട്ടു് അദ്ദേഹം ദുഃഖിക്കയും, 'എനിക്കു ദൈവത്തിൽ ശരണമുണ്ടു്, അദ്ദേഹം നമ്മളെ വിടുവിക്കും' 'എന്നു പറഞ്ഞു' യെന്നു പറയുക.

ആ തടവിൽ തന്നെ ഒരു പെരുവഴികൊള്ളക്കാരൻ അകത്തെ മുറിയിൽ അടയ്ക്കപ്പെട്ടിട്ടുണ്ടായിരുന്നു. ഈ സംഭാഷണം നടന്നുകൊണ്ടിരുന്നപ്പോൾ അയാൾ ഇവരുടെ നേർക്കുള്ള ജനലിൽ ഇരിക്കയായിരുന്നു. അയാൾ ഇവർ പറഞ്ഞതെല്ലാം കേട്ടിട്ടു് കണ്ണുനീർ വാർത്തുകൊണ്ടു തന്നത്താൻ പറഞ്ഞു. "എനിക്കു ഹാ! കഷ്ടം! ഇവർ ഇത്ര ദുരിതത്തിലകപ്പെട്ടിട്ടും തങ്ങളുടെ സ്വാതന്ത്ര്യം വിററു പണംവാങ്ങി ഇവിടെനിന്നു് പോകാൻ ശ്രമിക്കാതെ ചാരിത്രത്തെ പണത്തേക്കാൾ കാര്യമായി ഇവർ വിചാരിക്കുന്നുവല്ലോ ഈ അരിഷ്ടനായ ഞാൻ എന്തു ചെയ്യും? എന്റെ മനസ്സിൽ ദൈവമുണ്ടെന്ന ചിന്തപോലും ഒരിക്കലും കടന്നുപോയിട്ടില്ല. എന്റെ ദുഷ്പ്രവൃത്തികൾ ന്യായം വിധിക്കപ്പെടുമെന്നും ഞാൻ ഓർക്കുന്നില്ല. ഞാൻ അനേക ദുഷ്കർമ്മങ്ങളും ഭയങ്കര കൊലപാതകങ്ങളും ചെയ്തുവല്ലോ. ന്യായാധിപൻ ഇവിടെ വരുമ്പോൾ ഒരു ചോദ്യംപോലും ചോദിക്കാതെ ന്യായപ്രകാരം എന്നെ കൊല്ലുക തന്നെ ചെയ്യും. "അയാൾ ആ സ്ത്രീയോടും അവളുടെ ഭർത്താവിനോടും പറഞ്ഞു." "നിങ്ങൾ ക്രിസ്തുവിനുവേണ്ടി നിങ്ങളുടെ ശരീരവിശുദ്ധി കാക്കുന്നുവെന്നും, നിങ്ങളുടെ ചാരിത്രം രക്ഷിപ്പാൻ വേണ്ടി ദുരിതത്തിൽ കഴിക്കാൻ ഒരുങ്ങുന്നുവെന്നും കാണുന്നതിനാൽ നിങ്ങൾക്കു നിങ്ങളർഹിക്കുന്ന ഒരു ഉപകാരം ചെയ്യണമെന്നു എനിക്കു ധൈര്യം തോന്നിച്ചിരിക്കുന്നു. പക്ഷെ ദൈവം എന്നിൽ വിധിദിവസം കനിഞ്ഞേക്കും. നിങ്ങൾ പട്ടണമതിലിന്റെ വടക്കേ വശത്തു ചെല്ലുക. അവിടെ ഒരു സ്ഥലത്തു കുഴിച്ചുനോക്കുമ്പോൾ നിങ്ങൾ ഒരു വലിയ മൺപാത്രം കാണും. അതിനു താഴെ സ്വർണ്ണം നിറഞ്ഞ ഒരു പാത്രം കാണും. അതെടുത്തു നിങ്ങളുടെ കടം വീട്ടുക. നിങ്ങളുടെ മേൽ വലിയ അനുഗ്രഹമുണ്ടായിരിക്കട്ടെ. നിങ്ങൾ അതുകൊണ്ടു് ഉപജീവിപ്പിൻ. നിങ്ങൾ എനിക്കുവേണ്ടി തുടർച്ചയായി പ്രാർത്ഥിക്കണം, ന്യായവിസ്താരനാളിൽ ഞാൻ കരുണ കണ്ടെത്തട്ടെ.

മൂന്നു ദിവസത്തിനുശേഷം, ന്യായാധിപൻ പട്ടണത്തിൽ വന്നു. അയാൾ ആ കള്ളന്റെ തല വെട്ടപ്പെടട്ടെ എന്നാജ്ഞാപിച്ചു. അയാളുടെ ശിരച്ഛേദനശേഷം, ആ ഉത്തമ സ്ത്രീ അവളുടെ ഭർത്താവിനോടു് "ആ കള്ളൻ പറഞ്ഞതു് യഥാർത്ഥമാണോ എന്നു ഞാൻ പോയി നോക്കട്ടെ' എന്നു ചോദിച്ചു. "പോക' എന്നവൻ പറഞ്ഞു. സന്ധ്യാസമയത്തു അവൾ പോയി, ആ കള്ളൻ പറഞ്ഞിരുന്ന അടയാളമനുസരിച്ചുനോക്കി. അവൾ അല്പം കുഴിച്ചപ്പോൾതന്നെ അവൻ പറഞ്ഞ സ്വർണ്ണം കണ്ടു. അതു് അവൾ എടുത്തു ദൈവത്തെ മഹത്വപ്പെടുത്തി, വീട്ടിൽകൊണ്ടുപോയി വെച്ചു. അവൾ അതു കുറേശ്ശെ കുറേശ്ശെ എടുത്തു കടമുടമസ്ഥന്മാർക്കു കൊടുത്തു കടം വീട്ടി. അവർ വിവിധ സ്ഥലങ്ങളിൽ നിന്നു് അവൾ യാചിച്ചു കൊണ്ടുവന്നു കൊടുക്കുന്നതായിരിക്കുമെന്നവർ വിചാരിച്ചു. അങ്ങിനെ അവൾ ഭർത്താവിന്റെ കടം വീട്ടുകയും, അവർ ദൈവത്തെ മഹത്വപ്പെടുത്തികൊണ്ടു് പുറത്തു വരികയും ചെയ്തു.

---

ലും ആരാധിക്കണമെന്നുംമററും നവീനമായി ഉപദേശിക്കുകയും അങ്ങനെ സുവിശേഷത്തിലെ പരമസത്യങ്ങൾ സ്വീകരിപ്പാൻ വഴി ഒരുക്കുകയും ചെയ്തു എന്നുള്ളതാണു്. ചുരുക്കിപ്പറഞ്ഞാൽ അപ്പോക്രീപ്പായിൽ യഹൂദമതചരിത്രത്തിനും പുറമെ "ദൈവരാജ്യം", "ഉയർത്തെഴുന്നേല്പിലുള്ള വിശ്വാസം", "വരുവാനിരിക്കുന്ന ഭാഗ്യജീവിതം". "മിശിഹായുടെ ആഗമനം" മുതലായ വിഷയങ്ങൾ ഗൂഢമായി അന്തർഭവിച്ചിരിക്കുന്നു എന്നുള്ളതാണു് ഈ പുസ്തകങ്ങൾക്കു് വി: വേദഭാഗങ്ങളോടൊപ്പം ഏകദേശമായ സ്ഥാനം കല്പിച്ചുകൊടുക്കുവാനുണ്ടായ കാരണം.

(തുടരും)





## കോളേജിൽ— —കഴുതകൾ

ഒരിക്കൽ താടിമീശയുള്ള ഒരു പ്രഫസർ ഒരു കോളേജിൽ പോയി. അദ്ദേഹത്തെ കണ്ടാൽ പഴയനിയമപിതാക്കന്മാരായ അബ്രാഹാം, ഇസഹാക്കു്, യാക്കോബ് മുതലായ പിതാക്കന്മാരെപ്പോലെയിരുന്നു. രണ്ടുമൂന്നു കുസൃതികളായ വിദ്യാർത്ഥികൾ യോജിച്ചു് അദ്ദേഹത്തോടു അടുത്തുകൂടി.

ഒന്നാമൻ അബ്രാഹാം പിതാവെ നമസ്കാരം
രണ്ടാമൻ ഇസഹാക്കു് പിതാവെ നമസ്കാരം
മൂന്നാമൻ യാക്കോബ് പിതാവെ നമസ്കാരം

പ്രഫസരുടെ മറുപടി. ഞാൻ അബ്രാഹാമും, ഇസഹാക്കും, യാക്കോബും അല്ല. കീശിന്റെ പുത്രൻ ശൌലാണു്. എന്റെ പിതാവിന്റെ കാണാതെ പോയ കഴുതകളെ അന്വേഷിക്കാൻ അയച്ചിരിക്കുകയാണു്. ഇപ്പോഴാണല്ലോ ഞാൻ നിങ്ങളെ കണ്ടതു്.

# സീയോൻ റേഡിയോ

വി: പാത്രിയർക്കീസുബാവാ തിരുമനസ്സിലെ സിക്രട്ടറി ബ: ബർനാബാ റമ്പാച്ചൻ അവർകൾ എഴുതുന്നത്:—

—ക്രിസ്തീയലോകത്തിനുള്ള ഒരു സദ്‌വാർത്ത—

ഹോംസിലെ ദൈവാലയത്തിൽ വി: ദൈവമാതാവിന്റെ ഇടക്കെട്ട കണ്ടെത്തിയിരിക്കുന്നു.

കഴിഞ്ഞ വർഷം വി: പാത്രിയർക്കീസുബാവാ തിരുമനസ്സിലേക്കു ചില പുരാതന ലിഖിതങ്ങൾ കണ്ടുകിട്ടുകയുണ്ടായി. അവയിൽ ഒന്നു ക്രിസ്താബ്ദം 1852-ൽ സുറിയാ ഇടവകക്കാർ മർട്ടീൻ ഇടവകക്കാർക്കു എഴുതിയ ഒരു പ്രാചീന വൃത്താന്തക്കുറിപ്പാണ്. അതിൽ ഇപ്രകാരം പ്രസ്താപിച്ചിരിക്കുന്നു:— ............... മൂസലിലെ മാർ പത്രോസ് മെത്രാപ്പോലീത്തായുടെ കല്പനപ്രകാരം ഹോംസ് പട്ടണത്തിലെ വി: മാതാവിന്റെ 'സുനോറൊ' പള്ളി പൊളിച്ചുപണിയിച്ചപ്പോൾ വി: ത്രോണോസിനകത്തു ഒരു സ്ഫടിക പാത്രത്തിൽ സൂക്ഷിക്കപ്പെട്ടിരുന്ന ദൈവമാതാവിന്റെ അരക്കെട്ട് കാണപ്പെട്ടു. ഞങ്ങൾ ഇതിൽ വളരെ സന്തോഷിക്കുകയും അതിൽനിന്നും അനുഗ്രഹം പ്രാപിക്കുകയും ചെയ്തു. ............... പ്രസ്തുത തിരുമേനിയുടെ ശിഷ്യനായ ഹോംസ് സ്വദേശി അസ്‌കർ-യൗസേപ്പ്—കശ്ശീശായുടെ (ഇദ്ദേഹം പിന്നീട് പാത്രിയർക്കീസ് ആയി) ഒരെഴുത്തിലും ഈ അരക്കെട്ടിനെക്കുറിച്ചു പ്രസ്താവിച്ചിരുന്നു.

ഈ സംഗതിയെക്കുറിച്ചു അന്വേഷണം നടത്തിയതിൽ ഇപ്രകാരം ഒരു കേൾവിയുണ്ടെന്നു ഹോംസുകാരായ ചില വൃദ്ധന്മാർ പറയുകയുണ്ടായി. ഈ അറിവുകളെ ആസ്പദമാക്കി വി: പാത്രിയർക്കീസുബാവാ തിരുമനസ്സിലെ ആജ്ഞാനുസരിച്ച് പ്രസ്തുത ത്രോണോസ് കുഴിച്ചുനോക്കി പരിശോധിച്ചു. 'ഈലിയ' എന്നു പേരുള്ള സുവിശേഷകനായ 'മാലായാ'യുടെ കാലത്തു ക്രി: 59-ൽ ഈ പള്ളി സ്ഥാപിക്കപ്പെടുകയും പിന്നീട് 1852 ൽ മൂസലിലെ മാർ പത്രോസ് മെത്രാപ്പോലീത്തായുടെ കാലത്തു പുതുക്കി പണികഴിക്കുകയും ചെയ്തു" എന്നു ഒരു ലിഖിതവും അതോടുകൂടി പിച്ചളകൊണ്ടു കെട്ടിയ ഒരു കമ്പെപ്പും ലഭിച്ചു. അതിനകത്തു ഒരു സ്ഫടികപാത്രത്തിൽ വി: ദൈവമാതാവിന്റെ ഇടക്കെട്ട് ചുററിവച്ചിരിക്കുന്നതായി കാണുകയുംചെയ്തു. പ്രഥമദൃഷ്ടിയിൽതന്നെ അതിന്റെ പഴക്കം ദൃശ്യമായിരുന്നു. പരിശുദ്ധബാവാ തിരുമനസ്സുകൊണ്ടാണ് അതു തുറന്നത്. പഴക്കത്തിന്റെ ആധിക്യംകൊണ്ട് അതിനു ചില കേടുപാടുകൾ സംഭവിച്ചിരുന്നു. തിരുമനസ്സുകൊണ്ട് അത്യാദരവോടെ അതെടുത്തു ആഘോഷിച്ച് ഭദ്രമായി സൂക്ഷിച്ചുവച്ചു.

തദവസരത്തിൽ അവിടെ സന്നിഹിതരായിരുന്ന വിവിധ ക്രൈസ്തവവിഭാഗക്കാരുൾപ്പെട്ട ഒരു വലിയ ജനാവലി ഈ വിശുദ്ധ വസ്തുവിൽനിന്നു അനുഗ്രഹം പ്രാപിച്ചുവെന്നും പ്രസ്താവ്യമാണ്.

ഹോംസ്,
1953—ജൂലായ്—20.

---

# മലബാർ വാർത്തകൾ

പുതിയ കരുവാരുകുണ്ടുപള്ളി.

ദാനശീലരായ പലരുടേയും ധനസഹായത്താലും വികാരി റവ: ഫാദർ. മാത്യു ചെറുവള്ളൂർ അവർകളുടേയും കൈക്കാരന്മാരുടേയും അക്ഷീണപരിശ്രമത്താൽ പുതുതായി പണിയിച്ച കരുവാരുകുണ്ടുപള്ളിയിൽ ഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ അനുവാദത്തോടുകൂടി വി: കുർബ്ബാന അർപ്പിക്കുകയുണ്ടായി.

---

## മാർ അത്താനാസ്യോസ് സുവിശേഷസംഘം

വൈനാട്ടിൽ സുൽത്താൻബത്തേരി കേന്ദ്രമാക്കി മലബാറിലുള്ള വിശ്വാസികളുടെ ഇടയിൽ ആത്മീയ സേവനം നടത്തുന്നതിനും, വിശിഷ്യാ സൺഡേസ്കൂൾ, പ്രാർത്ഥനായോഗങ്ങൾ, കുടുംബയോഗങ്ങൾ, വനിതാസമാജങ്ങൾ മുതലായവയുടെ സുശക്തമായ നടത്തിപ്പിനും അക്രൈസ്തവരുടെ ഇടയിൽ സുവിശേഷവേല ചെയ്യുന്നതിനും പുണ്യശ്ലോകനായ വലിയ തിരുമേനിയുടെ പരിപാവന നാമധേയത്തിൽ 'മാർ അത്താനാസ്യോസ് സുവിശേഷ സംഘം' ഇടവക മെത്രാപ്പോലീത്താ തിരുമനസ്സിലെ ആശീർ അനുവാദത്തോടു കൂടി ആരംഭിച്ച് പ്രവർത്തനം നടത്തിവരുന്നു.

---

## എട്ടുനോമ്പ്

താമരശ്ശേരിയിലുള്ള വേളംകോട് പള്ളിയിൽ ആണ്ടുതോറും നടത്തിവരാറുള്ള എട്ടുനോമ്പ് പൂർവ്വാധികം ഭക്തിസംവർദ്ധകമായ രീതിയിൽ ഇക്കൊല്ലം ആചരിക്കുവാൻ തീരുമാനിച്ചിരിക്കുന്നു

---

## മൈസൂരിൽ പള്ളി

മൈസൂരിൽ കുടിയേറിപ്പാർക്കുന്ന വി: സഭാംഗങ്ങളുടെ ആത്മീയ ഉന്നതികൾക്കായി മി. ടി. കെ. വറുഗീസ്സിന്റെ നേതൃത്വത്തിലുള്ള പരിശ്രമത്തിൽ ഒരു പള്ളി പണിയുന്നതിന് ഉത്സാഹിച്ചുവരുന്നു.

---

## കോറൂയോ പട്ടം

തൃശ്ശൂരിനു സമീപമുള്ള കട്ടളപ്പൂവം പള്ളിക്കുവേണ്ടി അബ്രാഹം ജോസഫ് ഏലിയാസ്സിനു പൗലൂസ്സ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് 'കോറൂയോ' പട്ടം കൊടുത്തിരിക്കുന്നു.

---

## സിമ്മനാരി —വാർത്തകൾ—

സിമ്മനാരിയുടെ തെക്കെ അതിർത്തിയിൽ ആരംഭിച്ചിരുന്ന മതിൽപണി പൂർത്തിയായിരിക്കുന്നു. പ്രധാന കെട്ടിടത്തിന്റെ പണി ആരംഭിച്ചിരിക്കുന്നു.

തിരുമനസ്സുകൊണ്ട് അടുത്ത സെപ്തമ്പർ 15-ാം തിയ്യതിവരെ സിമ്മനാരിയിൽ ഉണ്ടായിരിക്കുന്നതാണ്. അതിനുശേഷം കുന്നംകുളം, പാലേശ്ശേരി മുതലായ വടക്കൻപള്ളികൾ സന്ദർശിക്കുന്നതായിട്ടാണ് പ്രോഗ്രാം ക്രമീകരിച്ചിരിക്കുന്നതു.



Printed at PRABHATHAM PRESS TRIPUNITTURA and published by Rev: Deacon Joseph Vendrappilly from Sion Seminary, Koratty, T. C. State, S. India.
Editor: Rev. Fr. N. K. KORATHU.